ശ്രേയസ്

ഭാരതത്തിന്റെ ആദ്ധ്യാത്മികജ്ഞാനവും സാംസ്കാരികപൈതൃകവും പരിപോഷിപ്പിക്കുകയും പ്രചരിപ്പിക്കുകയും ചെയ്യുന്ന മഹദ്ഗ്രന്ഥങ്ങൾ, അവയുടെ മൂല്യവും വ്യക്തതയും ഒട്ടും ചോർന്നുപോകാതെതന്നെ, നൂതന സാങ്കേതികവിദ്യ ഉപയോഗിച്ച് പരിരക്ഷിക്കുകയും ജിജ്ഞാസുകൾക്ക് സൗജന്യമായി പകർന്നുകൊടുക്കുകയും ചെയ്യുക എന്ന ശ്രേയസ് ഫൗണ്ടേഷന്റെ ലക്ഷ്യ സാക്ഷാത്കാരമാണ് ശ്രേയസ് ഓൺലൈൻ ഡിജിറ്റൽ ലൈബ്രറി.

ഗ്രന്ഥശാലകളുടെയും ആദ്ധ്യാത്മിക പ്രസ്ഥാനങ്ങളുടെയും വ്യക്തികളുടെയും സഹകരണത്തോടെ കോർത്തിണക്കിയിരിക്കുന്ന ഈ ഓൺലൈൻ ലൈബ്രറിയിൽ അപൂർവ്വങ്ങളായ വിശിഷ്ടഗ്രന്ഥങ്ങൾ സ്കാൻചെയ്ത് മികവാർന്ന ചെറിയ പി ഡി എഫ് ഫയലുകളായി ലഭ്യമാക്കിയിരിക്കുന്നു. ഇവ കമ്പ്യൂട്ടറിലോ പ്രിന്റ് ചെയ്തോ എളുപ്പത്തിൽ വായിക്കാവുന്നതാണ്.

ശ്രേയസ് ഓൺലൈൻ ഡിജിറ്റൽ ലൈബ്രറിയിൽ ലഭ്യമായ ഗ്രന്ഥങ്ങൾ വ്യക്തിപരമായ ആവശ്യങ്ങൾക്കുവേണ്ടി സൗജന്യമായി ഉപയോഗിക്കാവുന്നതാണ്. എന്നാൽ വാണിജ്യപരവും മറ്റുമായ കാര്യങ്ങൾക്കായി ഇവ ദുരുപയോഗം ചെയ്യുന്നത് തീർച്ചയായും അനുവദനീയമല്ല.

ഈ ഗ്രന്ഥശേഖരത്തിന് മുതൽക്കൂട്ടായ ഈ പുണ്യഗ്രന്ഥത്തിന്റെ രചയിതാവിനും പ്രകാശകർക്കും നന്ദി രേഖപ്പെടുത്തുന്നു.

ശ്രേയസ് ഓൺലൈൻ ഡിജിറ്റൽ ലൈബ്രറിയെക്കുറിച്ചും ശ്രേയസ് ഫൗണ്ടേഷനെക്കുറിച്ചും കൂടുതൽ വിവരങ്ങൾ അറിയാനും പ്രവർത്തനങ്ങളിൽ പങ്കാളിയാകാനും ശ്രേയസ് വെബ്സൈറ്റ് സന്ദർശിക്കുക.

http://sreyas.in

ഓം

# പുരുഷസൂക്തം

വേദബന്ധുഃ

---

ഈശ്വരതത്വജ്ഞാനത്തിന്റെ സ്രോതോമൂലമായ പുരുഷസൂക്തത്തിന്റെ ഈ അധ്യയനത്തിൽ വൈദികമായ സൃഷ്ടിപ്രക്രിയ, അനന്തശയനം, പത്മനാഭൻ, പ്രജാപത്യയജ്ഞം, അനന്തചതുർദശിവ്രതം ഇത്യാദി അനേകം വിഷയങ്ങളെ വേദാർത്ഥ ജിജ്ഞാസുക്കൾക്ക് പ്രയോജനപ്പെടത്തക്കവണ്ണം വിവരിച്ചിട്ടുണ്ട്. പാശ്ചാത്യപണ്ഡിതന്മാർക്കു സുഗ്രഹമാകാത്ത 'മിസ്റ്റിക് ഇൻവൊലൂഷൻ ആഫ് പുരുഷ' എന്ന വൈദിക ചിന്തയുടെ മർമ്മം ഇതിൽ വ്യക്തമാകുന്നു.

---

മഹാത്മാഹംസരാജവൈദിക
ഗ്രന്ഥശാല ആര്യസമാജം
തിരുവനന്തപുരം

ഓമ്

# പുരുഷസൂക്തം

[വിസ്തൃതമായ ഉപോദ്ഘാതവും മന്ത്രാർത്ഥവുമടങ്ങിയ സ്വാദ്ധ്യായഗ്രന്ഥം]

വ്യാഖ്യാതാ

പണ്ഡിത വേദബന്ധുശർമ്മാ

പ്രകാശകർ
മഹാത്മാഹംസരാജ വൈദിക
ഗ്രന്ഥശാല ആര്യ്യസമാജം
തിരുവനന്തപുരം.

# നിവേദനം

നിർമ്മലമായ ധാർമ്മികമനോവൃത്തി വളർത്തുവാനും വൈദികധർമ്മത്തിൻെറ തത്വജ്ഞാനം പ്രാമാണികമായവിധം വെളിപ്പെടുത്താനും അനാഡംബരമായി യത്നിക്കുന്ന സാംസ്കാരികകേന്ദ്രമാണ് മഹാത്മാഹംസരാജവൈദികഗ്രന്ഥശാല. ഈ കേന്ദ്രത്തിൽനിന്ന് ആർഷഗ്രന്ഥമാല എന്നപേരിൽ ഒരു പുസ്തകപരമ്പര പ്രസിദ്ധീകരിക്കുന്നുണ്ട്. അതിലെ രണ്ടാം പുസ്തകമാണ് 'പുരുഷസൂക്തം'.

എല്ലാഹിന്ദുക്കൾക്കുമൊന്നുപോലെ പ്രയോജനപ്പെടണമെന്ന ഉദ്ദേശത്തോടുകൂടി 1949 അവസാനത്തിൽ പുറത്താക്കിയ 'സന്ധ്യയും അഗ്നിഹോത്രവു'മായിരുന്നു ഒന്നാം പുസ്തകം. നൂറിൽപരം വേദമന്ത്രങ്ങൾ അതിൽ വ്യാഖ്യാനിച്ചിട്ടുണ്ട്. കൂടാതെ, സന്ധ്യോപാസനത്തെ അനന്തബ്രഹ്മാരാധനത്തിൽ ചേർത്തിണക്കുവാനുള്ള സന്ദർഭവും അതിലുണ്ടായി. അതേ താത്പര്യത്തിൽ സ്വാദ്ധ്യായത്തിന് ഉതകുന്ന ഏതാനും സൂക്തങ്ങൾ അർത്ഥസഹിതം അച്ചടിക്കണമെന്ന്, അതു വായിച്ച പലരും എന്നെ പ്രേരിപ്പിച്ചുകൊണ്ടിരിക്കുന്നു. അതുകൊണ്ട്, പ്രസിദ്ധമായ പുരുഷസൂക്തത്തിൻെറ ഈ പതിപ്പ് തയാറാക്കാൻ ഇടയായി.

മഹായോഗിയും വേദോദ്ധാരകനുമായ മഹർഷി ദയാനന്ദസരസ്വതിയുടെ അനുശാസനമാണ് ഇതിലെ ഉപോദ്ഘാതത്തിന് പ്രേരണ നൽകിയതെന്ന വസ്തുത

ഭക്തിപുരഃസരം ഇവിടെ സ്മരിക്കയും, വിദ്വാന്മാക്കും സ്വാധ്യായശീലക്കും കൂടുതൽ ഗവേഷണം നടത്തുവാൻ പര്യാപ്തമായ ഉത്തേജനം ഇതിൽനിന്ന് കിട്ടുമെന്ന പ്രതീക്ഷിക്കയും ചെയ്യുന്നു.

മന്ത്രപാഠം സ്വരചിഹ്നസഹിതമാണ് ചേർത്തിരിക്കുന്നതു്. എങ്കിലും സ്വരമില്ലാതെ പാരായണം ചെയ്യുന്നതുകൊണ്ടു ദോഷമില്ല. സ്വരചിഹ്നത്തോടുകൂടി മന്ത്രങ്ങൾ അച്ചടിക്കുന്ന രീതി മലയാളത്തിൽ ഇതു് ആദ്യത്തേതാണെന്നു തോന്നുന്നു. ചിഹ്നങ്ങൾ പങ്ക്തിയിൽ നിന്നു കുറച്ചുകുന്നുപോയിട്ടുണ്ടു്. സ്ഥാനഭ്രംശാദി ഒന്നുരണ്ടു ചില്ലറ അച്ചടിപ്പിഴയും വന്നിട്ടുണ്ടു്. ഇതൊന്നും മന്ത്രപാഠത്തിൽ പ്രതിബന്ധമാകത്തക്കവണ്ണം സാരമായതല്ല. അടുത്ത പതിപ്പിൽ ഈ പ്രമാദം വരാതെ സൂക്ഷിച്ചുകൊള്ളാം.

മൂലമന്ത്രം, അനന്വയക്രമത്തിൽ പദച്ഛേദവും പദാത്ഥവും, ഭാവാർഥം, ഭാഷ്യം എന്നതാണ് ക്രമം. മിതവും പ്രാമാണികവുമായ അർഥമാണ് ഇവിടെ കൊടുക്കുന്നതു്. വിസ്തൃതമായ ചച്ച് ഭാഷ്യഭാഗത്തിൽ വേണ്ടെന്നു വച്ചതു് സൂക്തത്തിൻെറ പാരായണസൌകര്യത്തെ ഉദ്ദേശിച്ചാണ്.

ഇതുപോലെ ദേവീസൂക്തം, ഹിരണ്യഗർഭസൂക്തം, അഗ്നിമീളേസൂക്തം, രുദ്രസൂക്തം, വിഷ്ണുസൂക്തം, ശ്രീസൂക്തം, ജ്ഞാനസൂക്തം, ഗണപതിസൂക്തം, ശുദ്ധവതീ, അസ്യവാമീയം, ഹവിഷ്പാന്തീയം, ശിവസങ്കല്പം, രുദ്രം, ചമകം, വസോർധാര, ശാന്തികരണം, സവ്മേധം മുതലായ വേദമന്ത്രങ്ങൾ തുടച്ചയായി പ്രസിദ്ധീകരിക്കണമെന്ന കരുതു

ന്നു. ഇതിൽ ധർമ്മപ്രണയികളുടെ സഹകരണം ലഭിക്കുമെന്നു ആശിക്കുന്നു.

വിശുദ്ധമായ ധാർമ്മികത പുലർത്താതെ നമ്മുടെ ഉയർന്നുവരുന്ന തലമുറയ്ക്കു രാജ്യസ്നേഹമോ, ധർമ്മസ്നേഹമോ, സംതൃപ്തിയോ ആത്മവിശ്വാസമോ കൈവരുമെന്നു പ്രതീക്ഷിക്കുന്നതു്, അക്ഷമ്യമായ വ്യാമോഹമായിരിക്കും. ധാർമ്മികമായ പുനർജ്ജന്മംകൊണ്ടുമാത്രമേ സർവ്വോദയവും യോഗക്ഷേമവും സാധിക്കൂ. വേദത്തിന്റെ സ്വാദ്ധ്യായവും പ്രവചനവും–ആചരണവും പ്രചരണവും — അതിനുള്ള വഴിയാണെന്നു ഞാൻ കരുതുന്നു.

വിഷാദഗ്രസ്തമായ ജീവിതത്തിൽ നിരന്തരം സാന്ത്വന നൽകി, ധർമ്മപ്രചരണത്തിൽ എന്നെ എപ്പോഴും പ്രോത്സാഹിപ്പിച്ചുകൊണ്ടിരിക്കുന്ന ആര്യ സമാജനേതാവും അഖിലഭാരതീയ ദയാനന്ദ സാൽവേഷൻ മിഷന്റെ അദ്ധ്യക്ഷനും കർമ്മയോഗിയുമായ ശ്രീമാൻ ലാലാ ദേവിചന്ദജി എം. എ. യുടെ കരകമലങ്ങളിൽ ആദരപൂർവ്വം ഈ ചെറുപുസ്തകം ഞാൻ സമർപ്പിച്ചു കൊള്ളുന്നു.

വേദബന്ധു

# വിഷയസൂചി

അഥ

# ഉപോദ്ഘാതം

## 1. പ്രാസ്താവികം

ക്ഷേത്രങ്ങളിൽ ശാന്തിക്കാരും തന്ത്രിമാരും പ്രായേണ എന്നും കൈകാര്യം ചെയ്യാറുള്ള സൂക്തങ്ങളാണ് പുരുഷസൂക്തം. വാദ്ധ്യാന്മാർ പല ആവഹനികത്തിലും ഇതു് വിനിയോഗിക്കുന്നുണ്ടു്. ഇതു തോന്നാത്ത ബ്രഹ്മചാരിയും ഓതിക്കോനും കാണുകയില്ല. ഷോഡശോപചാരപൂജ, അനന്തചതുർദശീവ്രതം, പുരുഷമേധം മുതലായ ചടങ്ങുകളിൽ ഈ സൂക്തങ്ങൾ പ്രയുക്തമാണു്.

ചെറിയ ചെറിയ പതിനാറു സൂക്തങ്ങളേ ഇതിലുള്ളു. യജുർവേദത്തിൽ ആറു മന്ത്രം കൂടുതലായി പഠിച്ചിട്ടുണ്ടു്. എങ്കിലും ഇത്ര ചുരുങ്ങിയ കളേബരത്തിനുള്ളിൽ അപൌരുഷേയമായ വൈദഗ്ദ്ധ്യത്തോടെ ഒതുക്കിയിരിക്കുന്ന തത്ത്വചിന്ത, മനുഷ്യവർഗ്ഗത്തിന്റെ ചിന്തയുടെ ദീർഘകാലവ്യാപിയായ ചരിത്രത്തിൽ മറെറങ്ങും കാണപ്പെടാത്തവണ്ണം, ഗംഭീരവും അകൃത്രിമവും പൂർണ്ണവും അക്ഷയ്യവുമാകുന്നു. സർവാന്തര്യാമിയും സർവ്വതിഗാമിയും സർവ്വാധാരനുമായ സർവ്വേശ്വരന്റെ അനന്തസാമർത്ഥ്യവും അനന്തമഹിമയും, അനന്തവിശ്വത്തിന്റെ സർവ്വാവസ്ഥകളിലും കൂടെ ഒരേസമയം, ഒന്നിച്ചു്, സമഗ്രമായി ദർശിക്ക

കയാണ്‌ പുരുഷസൂക്തം ചെയ്യുന്നത്‌. നമ്മുടെ ആസ്തിക ധർമ്മത്തിൻെറ ആധാരം ഈ വിശ്വപുരുഷവാദമാകുന്നു.

സഹസ്രശീർഷാവും സഹസ്രാക്ഷനും സഹസ്രപാദനു മായ അനന്തപുരുഷനെ വേദങ്ങൾ സ്കംഭൻ, ജ്യേഷ്ഠൻ, ഹിരണ്യഗർഭൻ, പ്രജാപതി, ഉച്ഛിഷ്ടൻ, പ്രാണൻ മുതലാ യ അനന്തനാമങ്ങൾ കൊണ്ടു്‌ വാഴ്ത്തുന്നു. ശേഷനും വിഷ്ണു വും ആ പുരുഷൻ തന്നെ. സൃഷ്ടിവിസ്താരം ചെയ്യുന്ന സ്വയംഭൂവും മററാരുമല്ല. തൻെറ ഏകാംശത്തിലടങ്ങി ഞ്ഞിരിക്കുന്ന സ്വധകൊണ്ടു്‌ ബ്രഹ്മാണ്ഡം രചിച്ചു്‌, അതിൽ നിറഞ്ഞും അതിനെ കവിഞ്ഞും അനന്ത പുരുഷൻ വർത്തിക്കുന്നു.

ആ അനന്തബ്രഹ്മത്തിനും ഈ ബ്രഹ്മാണ്ഡത്തിനുമുള്ള നിത്യബന്ധം വ്യക്തമാക്കുന്ന വേദമന്ത്രങ്ങളുടെ ഏക ദേശത്തെ ആശ്രയിച്ചുകൊണ്ടു്‌, പുരാണകാരന്മാർ ശേഷ ശായിയായ വിഷ്ണുവിൻെറ രൂപം സങ്കല്പിച്ചു. വിഷ്ണുവിന്റെ നാരായണസ്വരൂപത്തെ സ്മരിച്ചുകൊണ്ടു്‌, അവർ പാലാ ഴിയും ഉണ്ടാക്കി. ഇങ്ങനെ ക്ഷീരസാഗരത്തിൽ വിഷ്ണുവിനെ നീന്തിക്കുന്നതും, ആയിരം പത്തിയുള്ള ആദിശേഷനെ തല്പമാക്കി അതിന്മേൽ ഭഗവാനെ പള്ളികൊള്ളിക്കുന്ന തും, ഭഗവാന്റെ നാഭിയിൽ നിന്നുയന്ന താമരയുടെ നടുക്കു ബ്രഹ്മാവിനെ ഇരുത്തി സൃഷ്ടിനടത്തിക്കുന്നതും, ശേഷൻ ഒരു പത്തിയിന്മേൽ മാത്രം ഈ വലിയ ഭൂമിയെ താങ്ങിക്കൊണ്ടിരിക്കുന്നതുമായ വിചിത്രകല്പന സകല കാവ്യമാധുരിയോടും കൂടി പുരാണസാഹിത്യത്തിൽ നിറ ഞ്ഞിരിക്കുന്നു. ശില്പികളുടെ കയ്യിൽ ഇത്രയും കലാസാമഗ്രി

വന്നുചേൎന്നപ്പോൾ നയനാഭിരാമമായ അനന്തശയന പ്രതിമ കൊത്തിയുണ്ടാക്കാൻ ഇടയായി. ഏതൊരു വിശേഷശയനത്തിന്റെ വിശദരൂപം ദർശിക്കുവാൻ ദർശനവി ജ്ഞാനവും ശ്രുത്യർത്ഥബോധവും സമാധിജന്യമായ പൂർണ്ണ വീക്ഷണവും അത്യന്താപേക്ഷിതമാണോ, ഏതൊരു സൃഷ്ടിതത്വത്തിന്റെ താത്പര്യമറിവാൻ ആധ്യാത്മിക സാധനപരമാവശ്യമാണോ, അതിനെ കാവ്യാഡംബര വും ശില്പാലംകാരവും കൊണ്ട് പൊതിഞ്ഞ്, വികൃതമാ ക്കി, നമ്മുടെ തലമുറയ്ക്കു പിടികിട്ടാൻ വയ്യാത്തവണ്ണം അകററിക്കഴിഞ്ഞു.

പുരുഷയജ്ഞത്തിന്റെ ഛായ ഹിന്ദുസമുദായ ത്തിൽ ഇന്നും ശേഷിച്ചിട്ടുണ്ട്. അതാണ് അനന്ത ചതുർ ദശീവ്രതം. അന്ന് അനന്തപൂജയും, അനന്തവലയബന്ധ നവും, അനന്തകഥാപാരായണവും നടക്കുന്നു. യഥാ ൎത്ഥത്തിൽ അനന്തപുരുഷോപാസനയാണിത്. അനന്ത ദർശനം പുരുഷസൂക്തത്തിന്റെ സമ്പത്താണ്. അതിന്റെ വികൃതരൂപം പുരാണങ്ങളിൽ കാണാം. ലോകവ്യവഹാര ത്തിൽ നടപ്പായ അനന്തചതുർദശീവ്രതത്തിന്റെ ആഗമം പുരുഷസൂക്തത്തിലെ ധർമ്മാനുശാസനമാണ്. വേദം മുതൽ ഇന്നുവരെയുള്ള സംസ്കൃത സാഹിത്യത്തിൽ ഈ രഹസ്യം വിശദമാക്കുന്ന അനേകം വചനങ്ങൾ അവ്യക്തവും അപ്രസിദ്ധവുമായി കിടപ്പുണ്ട്. അവ പുരു ഷസൂക്തത്തിന്റെ ആദിമമായ അർത്ഥവും തത്വജ്ഞാ നവും നിർണ്ണയിക്കുവാൻ സഹായകമായിരിക്കുമെന്നു കരു തുന്നു.

## 2. പാഠപരിചയവും ഭേദം

ഋഗ്വേദത്തിൽ പത്താം മണ്ഡലത്തിലെ തൊണ്ണൂറാം സൂക്തമാണിതു്. അഥർവ്വവേദത്തിലെ പത്തൊമ്പതാം കാണ്ഡം ആറാം സൂക്തം ഇതിന്റെ ആവർത്തനം തന്നെ. രണ്ടിടത്തും മന്ത്രങ്ങളുടെ എണ്ണം പതിനാറാണു്. യജുർവ്വേദത്തിൽ മുപ്പത്തൊന്നാമദ്ധ്യായം പുരുഷസൂക്തമാകുന്നു. അവിടെയും ഒന്നുമുതൽ പതിനാറുവരെ മന്ത്രങ്ങൾ, ക്രമത്തിൽ ചെറിയ വ്യത്യാസമുള്ളതൊഴിച്ചാൽ, ഋഗ്വേദപാഠമാണു്; കൂടാതെ ആറു മന്ത്രങ്ങൾ അധികമായി യജുർവ്വേദത്തിൽ പഠിച്ചിട്ടുണ്ടു്. സാമവേദത്തിൽ പല സ്ഥാനത്തായിട്ടു് ഏതാനും പുരുഷസൂക്തമന്ത്രങ്ങൾ പാടപ്പെട്ടിരിക്കുന്നു.

അഥർവ്വവേദത്തിൽ സ്വീകരിച്ചിരിക്കുന്ന ക്രമം ഋഗ്വേദത്തിലേതല്ല. പതിനാറാമത്തെ മന്ത്രം "യജ്ഞേന യജ്ഞമയജന്ത" എന്നതല്ല. അതു് അന്യത്ര മറ്റൊരു പ്രസങ്ഗത്തിലാണു് ഓതപ്പെട്ടിരിക്കുന്നതു്. പകരം "മൂർദ്ധ്നോ ദേവസ്യ" എന്ന മന്ത്രം പതിനാറാമതായി കാണുന്നു. * ഒന്നാം മന്ത്രത്തിൽ 'സഹസ്രശീർഷാ' എന്നിടത്തു് "സഹസ്രബാഹുഃ" എന്ന പാഠഭേദവുമുണ്ടു്. ഇപ്രകാരം ക്രമത്തിലും പാഠത്തിലും വേറെയും ചില ഭേദങ്ങൾ ഉള്ള

---

* മൂർദ്ധ്നോ ദേവസ്യ ബൃഹതോ അംശവഃ സപ്ത സപ്തതീഃ
രാജ്ഞഃ സോമസ്യാജായന്ത ജാതസ്യ പുരുഷാദധി

[പുരുഷനിൽ നിന്നു പ്രകടമായ ഒളിയ ദേവതാപ്രമുഖ (സൂര്യ) ന്റെ അസംഖ്യം കിരണങ്ങൾ പ്രകാശിച്ചിട്ടു് ചന്ദ്രന്റെ പ്രകാശം ഉണ്ടാകുന്നു. അപ്രകാരം എല്ലാം പുരുഷപ്രകാശത്താൽ പ്രകാശിക്കുന്നു എന്നു സാരം

ത്തു് വിട്ടാൽ * ഋഗ്വേദീയവും അഥർവ്വവേദീയവുമായ പുരുഷസൂക്തങ്ങൾ സദൃശം തന്നെ.

യജുർവ്വേദ (വാജസനേയീ) സംഹിതയിലെ ബാക്കി ആറു മന്ത്രങ്ങൾ പുരുഷസൂക്തത്തിന്റെ പരിശിഷ്ടം പോ

---

* സാമവേദം, പൂ, 6, 13. 3. "സഭൂമിം സർവ്വതോ വൃത്വാ" എന്ന പാഠം.

അഥർവ്വപാഠഭേദങ്ങൾ:—

ത്രിഭിഃ പദ്ഭിർദ്യാമരോഹത് പാദസ്യേഹാഭവത് പുനഃ
തഥാ വ്യക്രാമദ് വിഷ്വങ്ങശനാനശനേ അനു ॥ (2)
താവന്തോ അസ്യമഹിമാ * * * (3)
ഉതാമൃതത്വസ്യേശ്വരോ * * * (4)
വിരാഡഗ്രേ സമഭവദ് * * * (9)
തം യജ്ഞം പ്രാവൃഷാ * * *
* * * സാദ്ധ്യാ വസവശ്ച യേ (11)

ക്രമഭേദം ഇപ്രകാരമാണ കാണുന്നതു്—

| ഋഗ്വേദം | അഥർവ്വവേദം | യജുർവ്വേദം | സാമവേദം |
|---|---|---|---|
| 10- 90- 1 | 19- 6- 1 | 31- 1 | പൂ. 6-13-3 |
| ,, ,, 2 | ,, ,, 4 | ,, 2 | ,, ,, 5 |
| ,, ,, 3 | ,, ,, 3 | ,, 3 | ,, ,, 4 |
| ,, ,, 4 | ,, ,, 2 | ,, 4 | ,, ,, 6 |
| ,, ,, 5 | ,, ,, 9 | ,, 5 | ,, ,, 7 |
| ,, ,, 6 | ,, ,, 10 (7- 5- 4) | ,, 14 | |
| ,, ,, 7 | 19- 6 11 | ,, 9 | |
| ,, ,, 8 | ,, ,, 14 | ,, 6 | |
| ,, ,, 9 | ,, ,, 13 | ,, 7 | |
| ,, ,, 10 | ,, ,, 12 | ,, 8 | |
| ,, ,, 11 | ,, ,, 5 | ,, 10 | |
| ,, ,, 12 | ,, ,, 6 | ,, 11 | |
| ,, ,, 13 | ,, ,, 7 | ,, 12 | |
| ,, ,, 14 | ,, ,, 8 | ,, 13 | |
| ,, ,, 15 | ,, ,, 15 | ,, 15 | |
| ,, ,, 16 | 7 5- 1 | ,, 16 | |

ലെ പരിഗണിക്കാവുന്നവയാണു്. * അതിനാലായിരിക്കാം അത്രയും ഭാഗത്തിന് ഉത്തരനാരായണാധ്യായമെന്ന പേരുണ്ടായതു്. ആ മന്ത്രങ്ങളുടെ ഋഷി ഉത്തരനാരായണനാകയാൽ അങ്ങനെ പേരുണ്ടായതായും വരാം.

പുരുഷസൂക്തത്തിന്റെ ദേവത പുരുഷനാകുന്നു. ദേവത എന്നാൽ മന്ത്രത്തിലെ വിഷയമെന്നർത്ഥം. പ്രതിപാദ്യവിഷയത്തെ ആശ്രയിച്ചു്, പുരുഷനെപ്പററി പ്രതിപാദിക്കുന്ന സൂക്തമെന്ന അർത്ഥത്തിൽ ഇതിനു് പുരുഷസൂക്തമെന്നു പേരുകിട്ടി. യജുർവേദീയപാഠത്തിൽ ചില മന്ത്രങ്ങളുടെ ദേവതകൾ ഈശാനൻ, സ്രഷ്ടാവ്, സ്രഷ്ടൃശരൻ, ആദിത്യൻ, സൂര്യൻ, വിശേദേവാക്കൾ എന്നിവയാണെന്നു വിചാരിക്കുന്നവർപോലും, ഏറിയ ഭാഗം മന്ത്രങ്ങൾ പുരുഷദേവതാപരകങ്ങളാണെന്നും, ഈശാനാദി ദേവതകളെല്ലാം പുരുഷമഹിമയെ ദ്യോതിപ്പിക്കുവാൻ വേണ്ടിമാത്രം പര്യായങ്ങളായി സ്വീകരിച്ചതാണെന്നും, അതുകൊണ്ടു് മുഴുവൻ അദ്ധ്യായത്തിന്റെയും വിഷയം പുരുഷതത്വമാണെന്നും സമ്മതിക്കുന്നുണ്ടു്.

## 3. സൂക്തത്തിന്റെ പ്രാചീനത്വം

മാക്സ്മുള്ളർ മുതലായ പല പാശ്ചാത്യപണ്ഡിതന്മാർ, അവരുടെ ഗവേഷണപ്രക്രിയയെ അനുസരിക്കുന്ന

---

* യജു: 31- 17—22. മന്ത്രങ്ങൾ വളരെ പ്രസിദ്ധമാണു്. ഇവയും മററു വേദങ്ങളിൽ പാഠഭേദത്തോടുകൂടി പല സ്ഥാനത്തും ആവർത്തിക്കപ്പെട്ടിട്ടുണ്ടു്.
[യജുർവേദ (വാജസനേയീ) സംഹിതയിലെ (മാധ്യന്ദിനീശാഖയിലെ) പാഠം]

മററു വിദ്വാന്മാരും ഈ സൂക്തം താരതമ്യേന നവീനമാണെന്നു കരുതുന്നു. ഋഗ്വേദം മനുഷ്യവർഗ്ഗത്തിന്റെ പ്രാചീനതമമായ ലിഖിതപുസ്തകമാണെന്നു സമ്മതിക്കുന്ന അവർ ഋഗ്വേദത്തിലെ ബ്രഹ്മപ്രതിപാദകമായ അംശങ്ങളെല്ലാം നവീനവും, പിന്നീടെഴുതി ചേർത്തതുമാണെന്നു പറയുന്നു. എന്നാൽ അവരുടെ മതം സ്ഥാപിക്കുവാൻ വിദ്വജ്ജനോചിതമായ പ്രമാണങ്ങളോ, യുക്തിയോ ഉന്നയിക്കുന്നുമില്ല. ഋഗ്വേദത്തിലെ പത്താം മണ്ഡലത്തിലുൾപ്പെട്ട നാസദീയസൂക്തം തർജ്ജമ ചെയ്യുമ്പോൾ, വൈദികരായ ഋഷികളുടെ സൂക്ഷ്മചിന്തയേയും തത്ത്വദർശനത്തേയും നിഷ്പ്രപഞ്ചം വാനോളം പുകഴ്ത്തിയശേഷം, ആ ഭാഗം അപ്രാചീനമാണെന്നു മാക്സ്മുള്ളർ വിധി കല്പിക്കുന്നു. അതുപോലെ, പുരുഷസൂക്തവും ഹിരണ്യഗർഭസൂക്തവും നവീനമാണെന്ന് അദ്ദേഹം അഭിപ്രായപ്പെടുന്നു. *

ഭാഷയേയും ഭാവത്തേയും ആധാരമാക്കി ഋഗ്വേദം സമഗ്രം പരിശോധിച്ചാൽ, അദ്ദേഹം നവീനമെന്നു വിചാരിക്കുന്ന പത്താം മണ്ഡലത്തിലേതുപോലെ അനേകം ഭാഗങ്ങൾ, പ്രാചീനമെന്നു സമ്മതിക്കുന്ന മററു മണ്ഡലങ്ങളിലും കാണാൻ കഴിയും. പത്താം മണ്ഡലത്തിലെ മന്ത്രങ്ങൾ ദർശിച്ച ഋഷികളിൽ പലരും മററു മണ്ഡലങ്ങളിലെ ഋചകളും ദർശിച്ചിട്ടുണ്ട്. ശബ്ദത്തിലും അർത്ഥത്തിലും ഉറച്ച സാദൃശ്യവും, ഋഷികളുടെ അഭിന്നത്വവും

* Max Muller : History of Ancient Sanskrit Literatur Pp. 558-71.

Do. Preface to Rigveda. Vol. IV page viii.

എല്ലാ മണ്ഡലങ്ങളിലും ഒന്നുപോലെ ഉള്ളപ്പോൾ, ഒരു മണ്ഡലം പുതിയതും മററതു് പഴയതുമാണെന്ന വിധിക്കുന്നതു് വെറും പ്രൌഢിവാദമാണെന്നതിനു സംശയമില്ലല്ലോ. *

സൂക്ഷ്മമായ ബ്രഹ്മചിന്ത ഇത്ര പഴയകാലത്തുണ്ടായിരിക്കുകയെന്നതു് പാശ്ചാത്യ ബുദ്ധിക്കു വിശ്വാസയോഗ്യമാകുന്നില്ലെന്ന ഏകന്യായം പുരുഷസൂക്താദി ഋചകളിന്മേൽ നവീനത്വമുദ്രയടിക്കാൻ പര്യാപ്തമല്ല. ആദിമകാലത്തുണ്ടായിരുന്നവർ ബൌദ്ധികമായി ഇന്നത്തെവരിൽനിന്നു് ഏറെ ഏറെ പിന്നിലായിരുന്നേ തീരൂ എന്നാണവരുടെ ശാഠ്യം. ആദിമകാലത്തെ സൂക്തങ്ങളിൽ ആദിമകാലത്തുണ്ടാവാൻ ഇടയില്ലാത്ത ഗഹനചിന്തയും ഭാവസൗഷമ്യവും തെരുതെരെ പ്രകാശിച്ചു വരുന്നതു കാണുമ്പോൾ, അവർ ആ സൂക്തങ്ങളുടെ മഹത്വം കുറയ്ക്കുവാൻ ഹേയമായ ന്യായങ്ങൾ ചമയ്ക്കുന്നു. ആദിമകാലം അസംസ്കൃതാവസ്ഥയല്ലാതിരിക്കാനിടയില്ലെന്ന ധാരണയ്ക്കും ആദിമമെന്നു സ്വീകരിക്കേണ്ടിവരുന്ന രചനയിലെ

---

* പ്രഥമാദിമണ്ഡലേഷു ശ്രുതാനാം ബഹൂനാം സൂക്താനാം ദശമാദിമണ്ഡലസ്ഥിതാനാം ച ബഹൂനാം സൂക്താനാം ദ്രഷ്ടാരഃ ഭിന്നാ ഏവ * * * *

* * * *

അസ്മച്ഛ്രുതിഷു ഹി ദശമമണ്ഡലസ്യ മണ്ഡലാന്തരാണാം ച ഏകവിധൈവ ഭാഷാ പ്രതീയതേ, അസ്മദ് ബുദ്ധിഷു ച തദൈകവിധ്യമേവ തത് പശ്യാമിതി ! നജാനീമഹേ കേഷാം ബുദ്ധിമാലിന്യം കേഷാം വാ ശ്രവണേന്ദ്രിയദുഷ്ടത്വമിതി !

ആചാര്യ സത്യവ്രത സാമശ്രമിവിരചിതം 'നിരുക്താലോചനം.' pp. 188,

ഗംഭീരചിന്തയുടെ സന്ദേഹാതീതമായ അസ്തിത്വത്തിനു മിടയ്ക്കു വീണു ഞെരിയുന്ന ഇത്തരം പണ്ഡിതന്മാർ, മററു ഘട്ടങ്ങളിൽ അവർക്കു പ്രമാണമാകാറുള്ള ന്യായവും, തർക്കവും, ഭാഷാസംബന്ധമായ മാനദണ്ഡവുമെല്ലാം ഒരു കൂസലും കൂടാതെ ദൂരത്തു വലിച്ചെറിഞ്ഞു കളയുന്നു; അന്യഥാ, പലപ്പോഴും അവർക്കു പ്രിയമായിരിക്കുന്ന വിശ്വാസങ്ങൾക്കു വിപരീതമായി, ആദിമകാലത്തു് ഗംഭീരവും സൂക്ഷ്മവുമായ ആദ്ധ്യാത്മിക ചിന്തയുണ്ടായിരുന്നുവെന്നു സമ്മതിക്കേണ്ടിവരും. * നമ്മുടെ പുരാണപുരുഷന്മാർക്കു അഗാധമായ ചിന്തയും മാനസികയത്നവും വശമുണ്ടായിരുന്നുവെന്നുവരുന്നതു് അവർക്കു പ്രാണസങ്കടമാണു താനും. †

---

* "Western scholars minimise, because they feel uneasy whenever ideas that are not primitive seen to insist on their presence in these primeval utterances; they do not hesitate openly to abandon in certain passages interpretations which they adopt in others, and which are admittedly necessitated by their own philological and critical reasoning; because, if admitted always they would often involve deep and subtle psychological conceptions which cannot have occurred to primitive minds."

—Aurobindo: Bankin, Tilak and Dayanand pp 65.

† "* * in a country like this (India) we must not expect to find anything that appeals to mind or to deep feeling."

—Baden-Powell : Punjab Manufactures : 1872 II iii

"It is one of the aims then, of the following pages to indicate the points of contrast between Christianity and the *three false religions of the wold,** as they are thusrepresented in India.

*Vedism, Buddhism, Islam.

—Monier Williams : Indian Wisdom Intro. P. xxxvi.

ഋഗ്വേദത്തിലെ മററു സൂക്തങ്ങളേക്കാളും പുരുഷസൂക്തത്തിനും പഴക്കമുണ്ടെന്നതു് നിസ്തർക്കമാകുന്നു. ഋഗ്വേദകാലം ഏതാണ്ടു് ഇനിയും ഉറപ്പിച്ചു പറയാൻ ആർക്കും കഴിഞ്ഞിട്ടില്ല. മാക്സു്മുള്ളർ, മക്ഡോണൽ, വീബർ, ഹാഗ്, തിലക്, ദാസ് മുതലായവർ ബി. സി. 1000-നും മനുഷ്യനുണ്ടായ കാലത്തിനും ഇടയ്ക്കു് ഓരോ ഘട്ടത്തിലായി വേദകാലം കണ്ടെത്താൻ പണിപ്പെടുന്നു.* എന്നാൽ പ്രൊഫസർ വിൻറർനിററ്സിൻെറ സുചിന്തിതമായ മതത്തിൽ, വേദകാലം നിർണയിച്ചു കളയാമെന്നു് നടിച്ചു്, കാലമേ അല്ലാത്ത വല്ലതുമൊക്കെ എഴുതി പിടിപ്പിക്കുന്നതിലും നന്നു്, ഈ പണ്ഡിതന്മാർ അവരുടെ വ്യാമോഹത്തിനു് ഒരതിരു നിർണയിക്കുവാൻ തയാറായി, വേദകാലം നിർണയിക്കുവാനുള്ള വിഫലശ്രമത്തിൽ നിന്നു വിരമിക്കുകയായിരിക്കും. †

കേവലം വേദകാലത്തെപ്പററിയല്ല, പ്രത്യുത നമ്മുടെ ആദ്ധ്യാത്മികതത്വങ്ങളെ ഓരോന്നിനെപ്പറ്റിയും നമ്മുടെ ഋഷികൾക്കുണ്ടായിരുന്ന യാഥാതഥ്യജ്ഞാനത്തിൻെറ മുമ്പിൽ പാശ്ചാത്യരുടെ ഇത്തരം തെളിച്ചിൽ അവരുടെ

---

* MaxMuller : Preface to Rg Veda. IV P. viii.
Macdonell : History of Sanskrit Literature.
Weber : Indische Strifed P. 8.
Haug : Vedanga Jyotisha (Intro:)
A. C. Das : Rigvedic India. P. 21.

† "But it is a greater service to confess our ignorance than to deceive ourselves and others by producing dates which are no dates. And after all it is comfort to know that we can set up at least some limits not only to our knowledge but also to our ignorance"—Dr. Winternitz: History of Sanskrit Literature Vol. I.

മൂർഖതയെയാണ് പ്രമാണീകരിക്കുന്നതു്.* ആൎഷമതമനുസരിച്ചു് വേദം അപൌരുഷേയമാകുന്നു; അതു സർഗാരംഭത്തിൽ ജ്ഞാനരൂപേണ പുറത്തുവന്നു. എപ്രകാരം ബ്രഹ്മത്തിൽ നിന്നു് സൃഷ്ടി പ്രകടമായോ അപ്രകാരം യജ്ഞസ്വരൂപിയായ സർവേശ്വരനിൽ നിന്നു് ജ്ഞാനമയമായ വേദവാണി ഋഷികളിലൂടെ പ്രകടമായി. വേദങ്ങൾ അനാദിയും അനന്തവും നിത്യവുമാകുന്നു. അവ മനുഷ്യകൃതമല്ല. ഈ സിദ്ധാന്തം വേദവും അതിനു ശേഷമുള്ള ആസ്തികസാഹിത്യവും സ്ഥിരീകരിക്കുന്നുണ്ടു്.†

## 4. ഋഷി

വേദമന്ത്രങ്ങളുമായി ചേൎത്തു് അനുശാസനം ചെയ്യാറുള്ള ഋഷികൾ, അതിനുശേഷം ഉണ്ടായ വിപുലമായ വൈദികസാഹിത്യത്തിൽ കാണുന്ന ഋഷികളല്ല. വൈദികസിദ്ധാന്തപ്രകാരം സൃഷ്ടിയുടെ ആരംഭത്തിൽ പ്രകടരായ ഋഷികൾ ദൈവ ഋഷികളായിരുന്നു. ദൈവ ഋഷികൾക്കു മുമ്പു് വാഗ്വ്യവഹാരം ഉണ്ടായിരുന്നില്ല. അതിനാൽ അവൎക്കു ലഭിച്ച വാണി നേരിട്ടു ഈശ്വരനിൽനിന്നു വന്നതായിരുന്നു. ഇങ്ങനെ ദൈവഋഷികൾക്കു് ഈശ്വരനിൽനിന്നു് നേരിട്ടു ജ്ഞാനവും വാക്കും കിട്ടി. ഈ ഋഷികളിൽ കൂടി നിത്യ

---

* Our Western air of superiority in the presence of Indian understanding is a part of our essential barbarism."

—Jung: Psychological Types. Pp. 263.

† ഋഗ്വേദം. 10, 71. 1-3, വേദാന്തസൂത്രം ശാങ്കരഭാഷ്യം 1. 1. 3. മഹൎഷിദയാനന്ദസരസ്വതിയുടെ "ഋഗ്വേദാദിഭാഷ്യഭൂമിക" ഇത്യാദി നോക്കുക.

വേദം ശബ്ദാർത്ഥസംബന്ധമുള്ളതായിട്ടു് പ്രകാശിച്ചു. ആ വേദമനുസരിച്ചു് ജീവിച്ചവർ ശ്രുതഋഷികളായി. മർത്ത്യത്വത്തിൽനിന്നു് ഋഷികളായുയർന്നവരാണു് ശ്രുതഋഷികൾ. ദൈവഋഷികളാൽ പ്രകാശിതമായ വാക്കുകളെ ആശ്രയിച്ചു് വേദത്തിന്റെ ധർമ്മം സാക്ഷാത്കരിക്കുന്ന ശ്രുതഋഷികളുടെ ഗുണാശ്രിതമായ പേരുകളാണു് വേദമന്ത്രങ്ങളുമായി ബന്ധിച്ചു കാണുന്നതു്.

നിരുക്തകാരനായ യാസ്കന്റെ നിർവചനം ഇപ്രകാരമാകുന്നു: ദൃശധാതുവിൽനിന്നു ഋഷിശബ്ദം ഉണ്ടാകുന്നു; അവർ സ്തോമങ്ങൾ കണ്ടു എന്നർത്ഥം. ഇതു് ഉപമന്യുവിന്റെ അനുയായികളുടെ മതമാണു്. തപസ്സുകൊണ്ടു് ബ്രഹ്മദർശനം നേടിയതിനാലവർ ഋഷികളാകയും അപ്രകാരം ഋഷികൾക്കു ഋഷിത്വം കൈവരുകയും ചെയ്തു.* യാസ്കന്റെയും ഉപമന്യുവിന്റെയും കാലത്തിനുമുമ്പുതന്നെ ഈ മതമുണ്ടായിരുന്നുവെന്നു് തെളിയിക്കുവാനായി "സാക്ഷാത്കൃതധർമ്മാണ ഋഷയോ ബഭൂവുഃ" = † ധർമ്മസാക്ഷാത്കാരം ചെയ്തവർ ഋഷികളായെന്ന പ്രാചീനവചനം നിരുക്തത്തിലുദ്ധരിക്കുന്നു.

ഋഷികളുടെ ദ്രഷ്ടൃത്വമാണിവിടെ സ്വീകരിച്ചിരിക്കുന്ന ലക്ഷണം—കർത്തൃത്വമല്ല. 'വാസിഷ്ഠം സാമ'എന്നാൽ

---

* "ഋഷിർദർശനാത് സ്തോമാൻ ദദർശേത്യൗപമന്യവസ്തദ്യദേനാംസ്തപസ്യമാനാൻ ബ്രഹ്മസ്വയംഭ്വഭ്യാനർഷത് ത ഋഷയോഽഭവംസ്തദൃഷീണാമൃഷിത്വമിതി വിജ്ഞായതേ" —നിരുക്തം 2. 3. 2.

† നിരുക്തം 1. 6. 5.

വസിഷ്ഠനാൽ കാണപ്പെട്ട സാമമെന്നു അൎത്ഥമാക്കിക്കൊള്ളാൻ പാണിനി ഉപദേശിക്കുന്നു.*

മന്ത്രദ്രഷ്ടാക്കളായ ഋഷികൾക്കു ദൈവഋഷികളുമായി നേരിട്ടു സമ്പൎക്കമുണ്ടായതുകൊണ്ടു്, അവരുടെ പേരു അവരവർ കണ്ട ഋചയുമായി ബന്ധിച്ചിരിക്കുന്നു. തന്മൂലം അതാതു മന്ത്രങ്ങളുടെ അഭീഷ്ടാൎത്ഥം കണ്ടെത്തുവാൻ അവ സഹായകമായിരുന്നതായി ഊഹിക്കേണ്ടിയിരിക്കുന്നു. ഈ പാരമ്പര്യം അന്നു് ഉണ്ടായിരുന്നിരിക്കണമെന്നു വ്യക്തമാക്കാൻ ഏതാനും ദൃഷ്ടാന്തം ചൂണ്ടിക്കാണിക്കാം: ഋഗ്വേദത്തിലെ പ്രസിദ്ധമായ സൂക്തങ്ങളിലൊന്നാണു് ഹിരണ്യഗൎഭസൂക്തം. ഹിരണ്യഗൎഭശബ്ദം പരമാത്മവാചകമാണെന്നും ഏവരും സമ്മതിക്കുന്നുണ്ടു്. ഇതിൻെറ ഋഷി 'ഹിരണ്യഗൎഭപ്രാജാപത്യ'നാകുന്നു – പ്രജാപതിയുടെ സന്താനമായ ഹിരണ്യഗൎഭനെന്നൎത്ഥം. സ്വസ്തിവാചന ഋചകളുടെ ഋഷി 'സ്വസ്തി'യാണു്. (ഋഗ്വേദം 5. 51. 71.) ശ്രദ്ധാസൂക്ത (10. 151)ത്തിന്റെ ഋഷിക കാമായനിയായ ശ്രദ്ധാദേവിയാകുന്നു. വിശ്വകൎമ്മസൂക്ത (10. 81)ത്തിന്റെ ഋഷി വിശ്വകൎമ്മാ ഭൌവനനാണു്– ഭുവ

---

* ദൃഷ്ടം സാമ (പാണിനീയസൂത്രം 4-2-7) (വാസിഷ്ഠം സാമ = വസിഷ്ഠേന ദൃഷ്ടം; ക്രൌഞ്ചം = ക്രൌഞ്ചേന ദൃഷ്ടം, വൈശ്വാമിത്രം = വിശ്വാമിത്രേണ ദൃഷ്ടം)

[ദ്രഷ്ടൃത്വത്തെ പറ്റിയ പാശ്ചാത്യ മതത്തിനു് നോക്കുക:— J. Muir: Original Sanskrit Texts ii (4874) 195- 197, iii (1868) 249, 262, Macdonell-Keith, Vedic Index of Names and Sbjects i. 115-117.]

ശ്രമേണ തപസാഽരിഷംസ്തസ്മാദൃഷയഃ (ശതപഥം. vi. 1. 1. 1.) (പ്രകാശം, സ്തുതി, കീൎത്തനം മുതലായ അൎത്ഥത്തിലുള്ള = അർചധാതുവിൽ നിന്നും ഋഷിശബ്ദം സിദ്ധിക്കാം. Bohtlingk- Roth : Sanskrit Worterbuch i. 1063 നോക്കുക.)

നവുമായ് ബന്ധമുള്ള വിശ്വകർമ്മാ. ശിവസങ്കല്പ (യജു 34) മന്ത്രങ്ങളുടെ ഋഷിയ്ക്കു ശിവസങ്കല്പനെന്ന പേർ കാണുന്നു. ഇതുപോലെ അനവധി ഉദാഹരണങ്ങൾ വേദത്തിലുണ്ട്.

വൈദിക ഋഷികളുടെ പേരുകൾ കുറിക്കുന്നത് അവരുടെ ഐതിഹാസികവ്യക്തിത്വമല്ല, അവരെത്തിയ പദവിവിശേഷമാകുന്നുവെന്ന് ഈ സന്ദർഭങ്ങൾ വ്യക്തമാക്കുന്നുണ്ട്. ഹിരണ്യഗർഭഋഷി പരമാത്മാവിന്റെ സകലതത്വവുമറിഞ്ഞ ശേഷം പ്രാജാപത്യനാകുന്നു—പ്രാജാപത്യപദത്തിലെത്തുന്നു. അനന്തരം ഹിരണ്യഗർഭവിജ്ഞാനം പ്രചരിപ്പിക്കുന്നു. ഋഷികളുടെ പേരിൽനിന്ന് ഈ പാരമ്പര്യമാണ് ഊഹിക്കേണ്ടിയിരിക്കുന്നത്. യജുർവേദ (13. 55–56) ത്തിലെ ഒരു ഖണ്ഡിക വ്യാഖ്യാനിക്കുമ്പോൾ ശതപഥകാരൻ വിശദമാക്കുന്നു–“പ്രാണോ വൈ വസിഷ്ഠ ഋഷിഃ, മനോ വൈ ഭാരദ്വാജ ഋഷിഃ, വാഗ്വൈ വിശ്വകർമാ ഋഷിഃ”=വസിഷ്ഠൻ പ്രാണനും, ഭാരദ്വാജൻ മനസ്സും വിശ്വകർമാ വാക്കും ആകുന്നു. അന്നു പദവിവിശേഷമല്ലാതെ വ്യക്തിത്വസൂചന ഉണ്ടായിരുന്നില്ല.* മഹാഭാരതത്തിൽ † പറയും പോലെ, മന്ത്രദ്രഷ്ടാക്കളുടെ പേരുകൾ ഈശ്വരീയജ്ഞാനത്തിന്റെ പ്രചാരകത്വത്തെ മുൻനിറുത്തി ഈശ്വരനാൽ നൽകപ്പെട്ടവയാണ്. ഋഷികൾ

---

* സർവേഷാന്തു സ നാമാനി * * * വേദശബ്ദേഭ്യഏവാദൌ * *
നിർമമേ !—മനു.1—21

*ഋഷീണാം നാമധേയാനി യാശ്ചവേദേഷുദൃഷ്ടയഃ !
ശർവര്യന്തേ പ്രസൂതാനാം താന്യേവൈഭ്യോ ദദാത്യജഃ ||
—മഹാഭാരതം ശാന്തിപർവം. 232. 25,

വ്യക്തിവിശേഷത്തെയല്ല, ഗുണവിശേഷത്തെയാണ് ദ്യോതിപ്പിക്കുന്നത്.

പുരുഷസൂക്തത്തിന്റെ ഋഷി നാരായണനാകുന്നു. നാരായണനെന്നതു് വ്യക്തിവിശേഷമല്ല. പ്രാപ്തമായ അവസ്ഥ അല്ലെങ്കിൽ പദവിയാകുന്നു. മനുസ്മൃതി (1–10) കൊടുക്കുന്ന നിരുക്തി ഇപ്രകാരമാണു്.:—

ആപോ നാരാ ഇതി പ്രോക്താ,
ആപോ വൈ നരസൂനവഃ ।
താ യദസ്യായനം പൂർവ്വം
തേന നാരായണഃ സ്മൃതഃ ॥

– (ആപഃ) സലിലം (നരസൂനവഃ) പുരുഷനിൽ നിന്നുണ്ടായതാകുന്നു. (വൈ) അതിനാൽ (ആപഃ) സലിലം (നാരാ ഇതി) നാരാ എന്നു് (പ്രോക്താ) പ്രസിദ്ധമായി. (പൂർവ്വം) ആരംഭത്തിൽ (താ) ആ നാരാ (അസ്യ) ഇവന്റെ (അയനം) ഇരിപ്പിടമായിരുന്നു. (യത് തേന) ആ കാരണത്താൽ (നാരായണഃ) നാരായണനെന്നു (സ്മൃതഃ) അറിയപ്പെട്ടു. നരന്റേതെന്ന അർത്ഥത്തിൽ നാരം സിദ്ധിക്കുന്നു നരൻ എന്നാൽ അനന്തപുരുഷൻ, ബ്രഹ്മം, നാരം ആപഃ എന്നതിന്റെ പര്യായമാണു്. ആപശബ്ദം ജലവാചിയാകുന്നു. വൈദികപരിഭാഷയനുസരിച്ചു് ജലം പ്രകൃതിവാചകം രൂഢിയാണ്. ഋഗ്വേദത്തിലെ നാസദീയസൂക്തത്തിൽ (10. 129. 1, 2, 3,) 'അംഭഃ' എന്നും 'സ്വധാ' എന്നും, 'സലില'മെന്നും ആപഃസ്വരൂപത്തെ സ്മരിക്കുന്നു. അഥർവ്വവേദത്തിൽ (10. 7. 19) വ്യക്തമാക്കുന്നു:– "യത്ര ലോകാംശ്ച കോശാംശ്ചാപോ ബ്രഹ്മജനാ വിദുഃ"=യാതൊന്നിൽ ലോകലോകാന്തരങ്ങളും ജഗത്തിന്റെ

ബീജങ്ങളും അടങ്ങിയിരിക്കുന്നുവോ ആ ബ്രഹ്മത്തെ ജനങ്ങൾ 'ആപഃ' എന്നറിയുന്നു. അഥർവ്വവേദത്തിൽ (10. 7. 38) വീണ്ടും പറയുന്നു:-

> മഹദ്യക്ഷം ഭുവനസ്യ മദ്ധ്യേ
> തപസി ക്രാന്തം സലിലസ്യ പൃഷ്ഠേ।

-ഭുവനത്തിനകത്തുള്ള ആ പൂജനീയ മഹാശക്തി ജ്ഞാനത്തിൽ എല്ലാററിനേയും അതിശയിച്ചുകൊണ്ടു് (സലിലസ്യ പൃഷ്ഠേ)=നാരായെ അയനമാക്കി=സലിലത്തിന്മേൽ വർത്തിക്കുന്നു. അവ്യക്തപ്രകൃതിയോടൊട്ടി, അതിൽ വ്യാപിച്ചു് സൃഷ്ടികാര്യം നിർവ്വഹിക്കുന്ന പുരുഷനാണു് നാരായണനെന്നു താത്പര്യം. മനുവിൻെറ നിർവ്വചനം മഹാഭാരതവും (12. cxlii 40) ഹരിവംശവും (1.28) ആവർത്തിക്കുന്നു.

പുരുഷസൂക്തത്തിൻെറ ദ്രഷ്ടാവായതിനാൽ, നാരായണതത്വത്തിന്റെ രഹസ്യം അറിഞ്ഞതിനാൽ, ആ ശ്രുതഋഷി നാരായണപദവിയിലെത്തി ആപ്തനായി; അങ്ങനെ നാരായണനെന്നു അറിയപ്പെടുകയുംചെയ്തു. നാരാണതത്വജ്ഞാനം പുരുഷസൂക്തത്തിൽനിന്നു് ഗ്രഹിക്കേണ്ടതാണു്.

യജുർവ്വേദീയമായ ആറു മന്ത്രങ്ങളുടെയും ഋഷി ഉത്തരനാരായണനാണെന്നു മുമ്പേ സൂചിപ്പിച്ചിട്ടുണ്ടു്. ആദിനാരായണൻ, അനന്തനാരായണൻ, ശേഷനാരായണൻ, ഉത്തരനാരായണൻ മുതലായ ശബ്ദങ്ങളെല്ലാം സൃഷ്ടിവികാസത്തിലെ ഓരോ അവസ്ഥാവിശേഷവുമായി പുരുഷനെ ചേർത്തുവ്യവഹരിക്കുമ്പോൾസിദ്ധിക്കുന്നവയാണെന്നു ഗ്രഹിച്ചുകൊള്ളണം. പ്രകൃതസൂക്തത്തിൻെറ ഋഷികളായ

നാരായണനും ഉത്തരനാരായണനും ഐതിഹാസികവ്യക്തികളല്ലെന്നും, ഗുണവിശേഷം, അതായതു് ഭാവമാണെന്നും നിശ്ചയം തന്നെ. അതിനാൽ, ഋഷികളുടെ ഐതിഹാസിക ഗവേഷണം ഇവിടെ പ്രസക്തമല്ല. വേദാർത്ഥപ്രക്രിയയിൽ അതിനു സ്ഥാനവുമില്ല.

## 5. ദേവത

പുരുഷസൂക്തത്തിൻെറ ദേവത പുരുഷനാകുന്നു. ദേവതാ നിർദ്ദേശത്തെപ്പററി സർവാനുക്രമണീകാരൻ (2,5) പറയുന്നു — "യാ തേനോച്യതേ സാ ദേവതാ." ഇതിന്മേൽ ഷഡ്ഗുരുശിഷ്യൻ എഴുതുന്നു- "തേന വാക്യേന യത് പ്രതിപാദ്യം വസ്തു സാ ദേവതാ." യാതൊരു വിഷയം വേദവാക്യംകൊണ്ടു പ്രതിപാദിക്കുന്നുവോ അതു ആ വാക്യത്തിൻെറ ദേവതയാകുന്നു. അതായതു്, മന്ത്രങ്ങളിൽ നിരൂപണം ചെയ്യുന്നതേതോ അതു ദേവത എന്ന പേരിൽ വ്യവഹൃതമാകുന്നു. ഈ നിർവ്വചനപ്രകാരം വേദമന്ത്രത്തിലെ വിഷയം നിർണ്ണയിക്കുവാൻ ദേവതാനിർദ്ദേശം പ്രയോജനപ്പെടും.

ഋഗ്വേദത്തിൽ ശ്രദ്ധ (10.151.5), അലക്ഷ്മീഘ്നൻ (10.155.1), ധനപ്രശംസാ (10.117.1), അരണ്യാനി (മഹാവനം) (10.146.3), ആദിയായ അനവധി ദേവതകളുണ്ടു്. അതിൻവണ്ണം അശ്വം, രഥം, അക്ഷങ്ങൾ (കരിഞ്ഞാണു്), ഗോവ്, വൃഷഭം, ക്ഷേത്രം, സീതാ, നദീ, ഓഷധയഃ, വനസ്പതയഃ, മണ്ഡൂകം, എന്നിവ തുടങ്ങി സൂര്യചന്ദ്രാദിവരെയും, മനുഷ്യൻ, സ്ത്രീ, രാജാ, പ്രജാ,

പതി, ജീവാത്മാ, പ്രാണൻ എന്നിവ മുതൽബ്രഹ്മംവരെ യുമുള്ള അനേകം അനേകം പദാർത്ഥങ്ങൾ ദേവതകളായി നിർദ്ദേശിച്ചു കാണുന്നു. ശ്രദ്ധാ, പ്രശംസാ മുതലായ ദേവതകൾക്കു ശരീരമില്ലെന്നു തീർച്ചയാണ്. അരണ്യാനി ചേതനദേവതയല്ല. അഘമർഷണ സൂക്തങ്ങളുടെ ദേവത ഭാവവൃത്തമാകുന്നു ; —സൃഷ്ടികർമ്മത്തിനെപ്പററിയ വൃത്താന്തമാണ് ഭാവവൃത്തം. അതിനു ശരീരമില്ലെന്നതു് നിസ്തർക്കമാകുന്നു. അതുകൊണ്ടു്, വേദ മന്ത്രങ്ങളുടെ ദേവതകൾ വിഗ്രഹ (ശരീര) ധാരികളാണെന്നു ധരിക്കരുതു്.†

മഹായോഗിയായ മഹർഷി ദയാനന്ദസരസ്വതി§ ഇപ്രകാരം അനുശാസനം ചെയ്യുന്നു :—

"യസ്മിൻ മന്ത്രേ ചാഗ്നിശബ്ദാർത്ഥപ്രതിപാദനം
വർത്തതേ സ ഏവ മന്ത്രോഽഗ്നിദൈവതോ ഗൃഹ്യതേ !
* * * * *. തഥാ യസ്യ യസ്യ മന്ത്രസ്യ യോ യോഽർത്ഥോഽസ്തി സ സോഽർത്ഥസ്തസ്യ തസ്യ ദേവതാശബ്ദേനാഭിപ്രായവിജ്ഞാപനാർത്ഥം പ്രകാശ്യതേ | ഏതദർത്ഥം ദേവതാ ശബ്ദ ലേഖനം കൃതമ് ||"

—അഗ്നിശബ്ദത്തിന്റെ അർത്ഥം പ്രതിപാദിക്കുന്ന മന്ത്രമേതോ അതു അഗ്നിദേവതയുടേതെന്നു ധരിക്കണം. ഏതേതു മന്ത്രത്തിന്റെ അർത്ഥമേതേതോ അതാതിന്റെ താത്പര്യമറിയിക്കുന്നതിനായിട്ടു് ദേവതാശബ്ദം വ്യവഹരിക്കുന്നു.

---

† ജൈമിനീയ ദർശനം 10-4-23. ശബരഭാഷ്യം. ഭട്ടദീപികാ 9, 1. 5

§ ഋഗ്വേദാദിഭാഷ്യഭൂമിക. P. 368, 369.

ദേവതാതത്ത്വജ്ഞാനം തപസ്സും യോഗാഭ്യാസവും മൂലം നേടേണ്ടതാണ്.† ആർഷപരമ്പരയെ ശ്രദ്ധാപൂർവ്വം അവലംബിക്കാത്ത അനൃഷിക്കു മന്ത്രാർത്ഥം പ്രത്യക്ഷമാകാറില്ല.§ നിയമിതമായ സ്വാദ്ധ്യായവും, ദീക്ഷയും, സംയമവും, തപസ്സും, മനോയോഗപൂർവ്വം വേദപാരായണവും, സന്ധ്യാഗ്നിഹോത്രാദ്യുപാസനയും ദേവതാതത്ത്വബോധത്തിനുള്ള സാധനങ്ങളാകുന്നു.‡ ധ്യാനാവസ്ഥിതനായി നിരന്തരം ശ്രദ്ധാപൂർവ്വം ആരു ദേവതയുടെ യഥാർത്ഥജ്ഞാനം ആഗ്രഹിക്കുന്നുവോ, അവന്റെ ബുദ്ധിക്കകത്ത് അതു ക്രമേണ പ്രകാശിച്ചുതുടങ്ങും.¶

പുരുഷദേവതയെന്നാൽ അന്തര്യാമിയായ ബ്രഹ്മത്തെ വ്യക്തമാക്കുന്ന ബ്രഹ്മവിഭൂതിയെന്നാണ് സാരം.$ അഥർവ്വവേദത്തിൽ (10. 7. 17) സ്പഷ്ടമായി ഉപദേശിക്കുന്നതു നോക്കുക:—

---

† വെങ്കടമാധവന്റെ ദേവതാനുക്രമണി (P 55) – "ദേവതാതത്ത്വജ്ഞാനം മഹതാ തപസാ ഭവേത് !"

§ "ന പ്രത്യക്ഷമനൃഷേരസ്തി മന്ത്രം"—ബൃഹദ്ദേവതാ 8. 129.

‡ യോഗേന ദാക്ഷ്യേണ ദമേന ബുദ്ധ്യാ ബാഹുശ്രുത്യേന തപസാ നിയോഗൈഃ !ഉപാസ്യാസ്താഃ കൃത്സ്നശോ ദേവതാഃ !!
– ബൃഹദ്ദേവതാ 8. 130.

¶ "മൂർദ്ധജ്യോതിഷി സിദ്ധദർശനം" –യോഗദർശനം, വിഭൂതിപാദം 33. [സാധനയേയും ദേവതാരഹസ്യത്തെയും പററി വിശദമായറിവാൻ നോക്കുക :- പണ്ഡിതവേദബന്ധുശർമ്മാ; 'സന്ധ്യയും അഗ്നിഹോത്രവും' –P 18–26, 89, 94' 105-108, 133–134.]

$ പുരുഷഃ= പുരഃ കുഷൻ (ഉണാദി 4. 74) പുര അഗ്രഗമനേ, പുരി ആപ്യായനേ, പൂർത്തേ യദ്വാ പൄ പാലനപൂരണയോഃ കുഷൻ.

യേ പുരുഷേ ബ്രഹ്മ വിദുസ്തേ വിദുഃ പരമേഷ്ഠിനം |
യോ വേദ പരമേഷ്ഠിനം യശ്ച വേദ പ്രജാപതിം |
ജ്യേഷ്ഠം യേ ബ്രാഹ്മണം വിദുസ്തേ സ്കംഭമനുസംവിദുഃ ||

—പുരുഷനെന്നാൽ ബ്രഹ്മമാണെന്ന് അറിയുന്നവർ എല്ലാററിനുമപ്പുറമുള്ള പരമാത്മാവായ പരമേഷ്ഠിയെ അറിയുന്നു. പരമേഷ്ഠിയെ അറിയുന്നവൻ പ്രജാപതിയേയുമറിയുന്നു. എല്ലാററിനേയും രക്ഷിക്കുന്ന പ്രജാപതിയെ അറിയുന്നവർ വേദജ്ഞാതാവായ ജ്യേഷ്ഠ (എല്ലാററിലും വലിയ ശ്രേഷ്ഠ) ബ്രഹ്മത്തെ അറിയുന്നു. ഇങ്ങനെ അറിയുന്നവർ സർവ്വാധാരനായ, സകലത്തിനേയും വഹിക്കുന്ന, സ്കംഭ ബ്രഹ്മത്തെ പൂർണതയാ അറിയുന്നു†.

പുരുഷസൂക്തത്തിന്റെ ദേവത ഈ പുരുഷനാകുന്നു. വേദമന്ത്രങ്ങളുടെ ഋഷിയേയും പുരുഷനേയും സംബന്ധിച്ച രഹസ്യം വിദിതമാകാതിരിക്കും വരെ, വേദപ്രതിപാദിതമായ ഗൂഢതത്വജ്ഞാനവും തെളിഞ്ഞു കാണപ്പെടാതെ തന്നെ ഇരിക്കും.‡ ദേവതകളെ മന്ത്രങ്ങളുടെ താത്പര്യത്തിൽ നിന്നു അകററി, കല്പിതമായ അർത്ഥത്തിൽ വ്യാഖ്യാനിച്ചാൽ ദേവതകളെ സംബന്ധിച്ചും മന്ത്ര

---

† പുരുഷഃ പുരിഷാദഃ പുരിശയഃ പൂരയതേർവാ പൂരയത്യന്തര ഇത്യന്തരപുരുഷമഭിപ്രേത്യ | യസ്മാത് പരം നാപരമസ്തി കിഞ്ചിദ്യസ്മാന്നാണീയോ ന ജ്യായോഽസ്തി കിഞ്ചിത് ! വൃക്ഷ ഇവ സ്തബ്ധോ ദിവി തിഷ്ഠത്യേക സ്തേനേദം പൂർണം പുരുഷേണ സർവം | ഇത്യപി നിഗമോ ഭവതി

—നിരുക്തം. 2. 3.

‡ യജുർവ്വേദീയ പാഠത്തിലെ നടപ്പിലിരിക്കുന്ന ദേവതാക്രമമിതാണ്.

പുരുഷഃ മന്ത്രങ്ങൾ 1. 3. 4. 6. 8 മുതൽ 16 വരെ

ഈശാനഃ 2

ങ്ങളെ സംബന്ധിച്ചും തെററായ ധാരണയാണുണ്ടാകുന്നതു്. ഉഭയഭ്രഷ്ടമായ ഈ മാർഗ്ഗം സർവ്വഥാ ത്യാജ്യമാകുന്നു.

## 6. ഛന്ദസ്സും സ്വരവും

ഋക്സർവ്വാനുക്രമണി (പരി.1.4)യിൽ കാത്യായനമുനി ഉപദേശിക്കുന്നു :—

മന്ത്രാണാമാർഷേയ ഛന്ദോദൈവതവിദ്-
യാജനാധ്യാപനാഭ്യാം ശ്രേയോഽധിഗച്ഛതി ।

—മന്ത്രങ്ങളുടെ ഋഷിയും ഛന്ദസ്സും ദേവതയും അറിയുന്നവൻ ഉപാസനയിലും പ്രവചനത്തിലും ശ്രേയസ്സുനേടുന്നു.

അക്ഷരങ്ങളുടെ അളവിനു ഛന്ദസ്സെന്നു പേരു കൊടുത്തിരിക്കുന്നു. * യാതൊന്നു കേട്ടാലുടൻ മന്ത്രത്തിലെ അക്ഷരങ്ങളുടെ എണ്ണം മനസ്സിലാകുന്നുവോ അതു ഛന്ദസ്സ്. §

വേദത്തിൽ പ്രയുക്തമായിട്ടുള്ള ഛന്ദസ്സുകളെ മുഖ്യമായി ഏഴിനത്തിൽ പകുക്കാം.¶ അവയുടെ പേരും അക്ഷരഗണനയും പ്രമാണഗ്രന്ഥങ്ങളിൽ ഇങ്ങനെ കാണുന്നു :—

| | |
|---|---|
| സ്രഷ്ടം | 5 |
| സ്രഷ്ടേശ്വരഃ | 7 |
| ആദിത്യാഃ | 17 18. 19. 22 |
| ന്യൂഷ്ണഃ | 20 |
| വിശ്വേദേവാഃ | 21. |

* അക്ഷരപരിമാണം തച്ഛന്ദഃ - ഋക് സർവ്വ. 2. 6.

§ ഛന്ദഃ അക്ഷരസംഖ്യാവച്ഛേദകമുച്യതേ ! (അഥർവ്വ ബൃഹത് സർവ്വാനുക്രമണി 1. 1)

¶ നാലു സപ്തകങ്ങളാം—ഓരോ ഇനത്തിലും ഏഴേഴുവീതം.

(1) ഗായത്രീ=24 (അക്ഷരം), ഉഷ്ണിക്=28, അനുഷ്ടുപ്=32, ബൃഹതീ=36, പങ്ക്തി=40, ത്രിഷ്ടുപ്=44, ജഗതി=48.

(2) അതിജഗതീ=52, ശക്വരീ=56, അതിശക്വരീ=60, അഷ്ടി=64, അത്യഷ്ടി=68, ധൃതി=72, അതിധൃതി=76.

(3) കൃതി=80, പ്രകൃതി=84, ആകൃതി=88, വികൃതി=92, സംകൃതി=96, അഭികൃതി=100, ഉത്കൃതി=104.

(4) മാ=4, പ്രമാ=8, പ്രതിമാ=12, ഉപമാ=16, സമാ=20. മാ മുതലുള്ള അഞ്ചും രണ്ടക്ഷരം കുറഞ്ഞാൽ യഥാക്രമം ഹംഷീകാ, സഷീകാ, മഷീകാ, സർവമാത്രാ, വിരാട്കാമാ എന്ന പേരിൽ മാറുന്നു.§

ഛന്ദോനിർണ്ണയത്തിനു രണ്ടു പ്രകാരം അവലംബിക്കാറുണ്ട്. ഒന്ന് അക്ഷരഗണന; മററത് പാദഗണന. അക്ഷരമെണ്ണി നിർണ്ണയിക്കാറുള്ള ഛന്ദസ്സുകൾ ദൈവീ, ആസുരീ, പ്രാജാപത്യാ, ആർചീ, യാജുഷീ, സാമ്നീ, ആഷീ, ബ്രാഹ്മീ എന്നീ വകുപ്പുകളിൽ ഉൾപ്പെടുന്നു. മറ്റതിൽ അക്ഷരഗണനയോടുകൂടി പാദഗണനയും പാലിക്കാറു പതിവാണ്. ഇതുരണ്ടും ശാസ്ത്രസമ്മതമായ പ്രകാരങ്ങളാകുന്നു. എന്നാൽ ചിലരുടെ അഭിപ്രായത്തിൽ, ഋങ്മന്ത്രങ്ങളുടെ ഛന്ദസ്സു നിർണ്ണയിക്കുമ്പോൾ പാദഗണന നിഷ്കർഷിച്ചേ തീരൂ. ഈ അഭിപ്രായം ശരിയാണെന്നുതോന്നില്ല. "അക്ഷരാണ്യേവ സർവത്ര നിമിത്തം ബലവത്ത

---

§ ഹർഷകമുതലായവയെ വേറൊരു ഇനമാക്കികരുതാമെങ്കിൽ അത്യുസപ്തകങ്ങളാകുമെന്നും മതമുണ്ട്. പ്രമാണത്തിനായി

രം", എല്ലായിടത്തും അക്ഷരഗണനക്ക കൂടുതൽ പ്രാമാണ്യം തീർച്ചയായുമുണ്ട് എന്ന് ഋക്പ്രാതിശാഖ്യം (17-21) തന്നെ വിധിക്കുന്നു.

സാധാരണ അച്ചടിച്ചുകാണുന്ന പുരുഷസൂക്തത്തിലെ മന്ത്രങ്ങൾക്ക കൊടുത്തിരിക്കുന്ന ഛന്ദോനാമം ഇപ്രകാരമാകുന്നു:— 1 മുതൽ 15 വരെ മന്ത്രങ്ങൾക്ക അനുഷ്ടുപ്; 16 നു ത്രിഷ്ടുപ്. എന്നാൽ ഇവിടെ അംഗീകരിക്കുന്നതു്

---

ഓരോ സൂക്തത്തെയും സംബന്ധിച്ച ക്രമമനുസരിച്ച് നോക്കുക. (2) പിംഗളസൂത്രം അ. 4, 5-7, ഋക്പ്രാതിശാഖ്യം 16, 81-86, നിദാനസൂത്രം 1, 5, വശം 8, ഋക്സർവാനുക്രമണീപരിഭാഷാപ്രകരണം 3, 2, ബൃഹത്സർവാനുക്രമണീ 13, 3. വശം 133, ഉപനിദാനസൂത്രം വശം 5, വെങ്കടമാധവന്റെ *ഛന്ദോനുക്രമണീ* വശം 41; *വേദാർത്ഥദീപിക* വ. 76. (3) *പിംഗള.* അ. 4, 1.4; നിദാനസൂത്രം. 1, 5. വ. 8; ഉപനിദാനസൂ. വ. 5. 6. 1; ഋക്പ്രാതിശാഖ്യം 16, 88; ബൃഹത് സർവാനു. വ. 133, 123; വെങ്കട. ഛന്ദോനുക്രമണീ വ 42; ഷഡ്ഗുരുശിഷ്യന്റെ വേദാർത്ഥദീപിക. വ 76, 77. (4) *ഋക്പ്രാതിശാഖ്യം 17. 19, വെങ്കട ഛന്ദോനു.* വ. 42. മാ മുതൽ ന മാം വരെയുള്ളവയിൽ, രണ്ടു രണ്ടു അക്ഷരം കുറച്ച് ഹ്രസീകാദി അഞ്ചു ഭേദം വന്നതിനു ഋക്പ്രാതിശാഖ്യം 17, 20; നിദാനസൂത്രം 1, 5, വ. 9. ഉപനിദാനസൂത്രത്തിൽ വശം 6, "പഞ്ചാദൈവചോക്താദ്യക്താ മധ്യേ പ്രതിഷ്ഠാസുപ്രതിഷ്ഠേത്യ നിർദിഷ്ടാനി"—മാദികളുക്താദി പേരിടുന്നു. ജാനാശ്രമ ഛന്ദോവൃത്തികാരനും ഇതു സ്വീകരിക്കുന്നു. ഷഡ്ഗുരുശിഷ്യൻ വേദാർത്ഥദീപികയിൽ വ. 76, 77 ഉക്താദികൾക്ക ഉദാഹരണം കൊടുക്കുന്നു.— 'ഉക്താദിപഞ്ചകം കൈശ്ചിദ് ഗായത്ര്യേവ കഥ്യതേ.'' വെങ്കടമാധവൻ എഴുതുന്നു, "പ്രാതിശാഖ്യേ നിദാനേ ച മാപ്രമാപ്രതിമേതി ച। നാനാവിധാനി ഛന്ദാംസി ലക്ഷിതാനീഹ ലക്ഷണൈഃ ॥" ഋക്സർവാനുക്രമണിയിലും അഥർവബൃഹത്സർവാനുക്രമണിയിലും മാദികളും കാണുന്നില്ല; എങ്കിലും ഋക്സർവാനുക്രമണീഭാഷ്യമായ വേദാർത്ഥദീപികയിൽ കാണുന്നുണ്ട്. കൂടുതൽ അറിയേണ്ടവർ ഇവിടെ ഉദ്ധരിച്ച പ്രമാണഗ്രന്ഥങ്ങൾ താരതമ്യേന അദ്ധ്യയനം ചെയ്യണം.

അതിൽ നിന്നു് ഭിന്നമാണു്. അതുപോലെ ഉത്തരനാരായണാദ്ധ്യായത്തിനും ഇവിടെ സ്വീകരിക്കുന്നതു് സാധാരണ അച്ചടിച്ചിട്ടുള്ളതിൽ നിന്നു വ്യത്യസ്ഥമാകുന്നു. അതായതു്, അനുഷ്ടുപ്, നിചൃദനുഷ്ടുപ്, വിരാഡനുഷ്ടുപ്, വിരാട് ത്രിഷ്ടുപ്, ഭുരിക്ത്രിഷ്ടുപ്, നിചൃത്ത്രിഷ്ടുപ്, നിചൃദാർഷീത്രിഷ്ടുപ് എന്ന ഏഴു ഛന്ദസ്സ് സ്വീകരിക്കുന്നുണ്ടു്.

പതിനഞ്ചാം ഋചയിൽ മുപ്പത്തിരണ്ടക്ഷരമുണ്ടു്. അതിനാൽ അതിന്റെ ഛന്ദസ്സ് അനുഷ്ടുപ് തന്നെ. അതുപോലെ ഉത്തരനാരായണാദ്ധ്യായത്തിലെ നാലും അഞ്ചും മന്ത്രങ്ങൾ അനുഷ്ടുപ് ആണെന്നതിനു തർക്കമില്ല.

എന്നാൽ ബാക്കി ഋചകളിലെ അക്ഷരഗണനയിൽ വ്യത്യാസമുണ്ടു്. ആ സ്ഥിതിയ്ക്കു് നടപ്പിലിരിക്കും പോലെ, അവയും അനുഷ്ടുപാണെന്നു വിചാരിക്ക വയ്യ. ഉദാഹരണാർത്ഥം ഒന്നാം ഋചതന്നെ പരിശോധിക്കാം: ഇതിൽ മുപ്പത്തൊന്നക്ഷരമേ ഉള്ളൂ. ഒരക്ഷരം കുറവായ അനുഷ്ടുപിനു് നിചൃദനുഷ്ടുപ് എന്നാണു് പേരു്. രണ്ടക്ഷരം കുറവായതു് വിരാഡനുഷ്ടുപ്. പതിനൊന്നാമത്തേതിൽ മുപ്പതക്ഷരം മാത്രമുള്ളതിനാലതിന്റെ ഛന്ദസ്സ് വിരാഡനുഷ്ടുപാണു്.

ത്രിഷ്ടുപിനു 44 അക്ഷരം വേണം. പതിനാറാം ഋചയിൽ അക്ഷരം 42 ഉള്ളതിനാൽ അതു ത്രിഷ്ടുപല്ല; വിരാട് ത്രിഷ്ടുപാകുന്നു. യജുർവേദീയ പാഠത്തിലെ 18-ാം മന്ത്രം നിചൃത്ത്രിഷ്ടുപാണു്. കാരണം അതിലെ 43 അക്ഷരമാണു്. പതിനേഴും പത്തൊമ്പതും മന്ത്രങ്ങളിൽ ഒരക്ഷരമധികമാകകൊണ്ടു് അവ ഭുരിക്ത്രിഷ്ടുപ് കൂട്ടവിലത്തേതു്

രക്ഷരത്തിന്റെ കുറവിനാൽ നിചൃത് ത്രിഷ്ടുപാണെങ്കിലും, പാദഗണനയിൽ അതു് നിചൃതാർഷീത്രിഷ്ടുപ് എന്ന പിരിവിൽ പെട്ടു.

വേദമന്ത്രങ്ങളുടെ ഉച്ചാരണത്തിൽ സ്വരനിഷ്കർഷ എല്ലാവരും സ്വീകരിക്കുന്നുണ്ടു്. സ്വരം രണ്ടു വിധമാണെന്നു വിദഗ്ധർ പറയുന്നു. ഒന്നു് ഉദാത്താദി ; മററതു് ഷഡ്ജാദി.

പുരുഷസൂക്തത്തിന്റെ പ്രസ്തുത പാഠത്തിൽ രണ്ടും കൊടുക്കുന്നുണ്ടു്. ഗാന്ധാരവും ധൈവതവും മന്ത്രപാഠത്തിനുള്ളതാണു്. പിങ്ഗളസൂത്രം (3. 64) ഷഡ്ജാദികൾ സ്വരമാണെന്നു പറയുന്നു. "സ്വരാഃ ഷഡ്ജാദയ :"– ഷഡ്ജം, ഋഷഭം, ഗാന്ധാരം, മദ്ധ്യമം, പഞ്ചമം, ധൈവതം, നിഷാദമെന്നീ ഏഴുമാണു് സ്വരങ്ങൾ.

മന്ത്രപാഠത്തിൽ ശബ്ദങ്ങളുടെ പ്രയോഗമാണല്ലോ നടക്കുന്നതു്. ശബ്ദ (Sound)ത്തെപ്പററി പഠിച്ചിട്ടുള്ളവർക്കു് ഹരാത്മകഗതി(Harmonic motion) എന്തെന്നറിയാൻ കഴിയും. ശബ്ദത്തിന്റെ ഹരാത്മകഗതിയാണു് ഷഡ്ജാദി സ്വരങ്ങളുടെ ആധാരം. രണ്ടു ഹരാത്മകഗതികളുടെ സംയോഗത്തിൽ നിന്നു് ഏതു ഹരാത്മകഗതി ഉണ്ടാകുന്നു ? മൂന്നു ഹരാത്മകഗതികളുടെ സംയോഗത്തിൽനിന്നു ഏതു ഹരാത്മകഗതിയുണ്ടാകുന്നു ? ഇത്തരം പ്രശ്നങ്ങൾ ശുദ്ധഗണിതത്തിന്റേതാണു്. ദീർഘവൃത്തീയകമായഫലങ്ങളെ (Elliptic Functions) അവ അപേക്ഷിക്കുന്നതിനാൽ സാധാരണക്കാരുടെ ഗതി അതിന്റെ വൈജ്ഞാനികപ്രക്രിയവരെ എത്തുന്നില്ല. ഇപ്രകാരം ഗണിതവും

പദാർഥതത്ത്വവിദ്യയും ഒന്നുചേരുന്ന ജ്ഞാനമാണ് സ്വരതത്വം. ധ്വനിവിദ്യ (Acoustics)യുമായി സ്വരവിദ്യയ്ക്ക് അഭേദ്യബന്ധമുണ്ട്. അതിനാലാണ് ജ്യോതിർഗണിതം വേദപാഠികൾ അറിഞ്ഞിരിക്കണമെന്ന നിഷ്കർഷയുള്ളത്. സംഗീതശാസ്ത്രപ്രകാരം സ, രി, ഗ, മ, പ, ധ, നി, എന്നതാണ് ഷഡ്ജാദി ഏഴ് സ്വരങ്ങൾ. തീവ്രം, കോമളം, അതിതീവ്രം, അതികോമളമെന്നിവ സ്വരത്തിന്റെ വികാരങ്ങളാകുന്നു. വേദപാഠിയുടെ ശരീരത്തിനകത്തുനിന്നു പുറപ്പെട്ട്, ലോകാകാശത്തിൽ പ്രചോദനം നല്കിക്കൊണ്ട് ശബ്ദതരംഗങ്ങളുടെ വികാരങ്ങൾ വിസ്മയഭക്ത്യാദികളെ ശ്രോതാക്കളിൽ പ്രതിഫലിപ്പിക്കുന്നു. സ്വരത്തിന്റെ ഈ വികാരം വേദപഠനത്തിൽ വരുത്തുന്ന പ്രയത്നഭേദമാണെന്നു പറയേണ്ടതില്ലല്ലോ. ഈ പ്രയത്നഭേദം മൂലമുണ്ടാകുന്ന വികാരം മനുഷ്യനെ മാത്രമല്ല, വ്യോമത്തിലുള്ള എല്ലാററിനേയും പ്രഭാവത്തിൽ കൊണ്ടുവരുമെന്നു വിശ്വസിക്കുന്ന കർമ്മതത്ത്വവാദികളും ഉണ്ടായിരുന്നതായും, അപ്രകാരമുള്ള ഒരു വിജ്ഞാനം വൈദിക യുഗത്തിൽ പ്രയോഗത്തിലുണ്ടായിരുന്നതായും പ്രമാണങ്ങളുണ്ട്. ഈ പാരമ്പര്യം ഇന്നു ലോപിച്ചുപോയി.

രണ്ടാമത്തെ സ്വരം വർണ്ണങ്ങളുടെ ധ്വനിക്കു വരുത്തുന്ന പ്രയത്നഫലമാകുന്നു. വ്യഞ്ജനമെന്നും സ്വരമെന്നും രണ്ടു തരം അക്ഷരങ്ങളുള്ളതിൽ, സ്വരത്തിനാണ് സ്വരം വരുത്തുന്നത്. ഉദാത്തം, അനുദാത്തം, സ്വരിതമെന്നിവയാണ് സ്വരങ്ങൾ. ഉദാത്തതരം, അനുദാത്ത

തരം ഉദാത്തസ്വരിതം, ഏകശ്രുതി എന്നിവയും ചേൎന്നു ഏഴു സ്വരവും ഉണ്ടാകാറുണ്ടു്. വൎണ്ണധൎമ്മമായ ഗുണത്തിലാണു് സ്വരം ചരിതാൎത്ഥമാകേണ്ടതു്, ശ്രുതിയിലല്ല. ഉച്ചത്തിൽ പറയുന്നു, ഉച്ചത്തിൽ വായിക്കുന്നു, എന്ന സന്ദൎഭങ്ങളിൽ സ്വരം ശ്രുതിയിലാണു് ഉണ്ടാകുന്നതു്. വേദവിഷയത്തിൽ ഇതല്ല ഗ്രഹിക്കേണ്ടതു്. സ്ഥാനകൃതമായ ഉച്ചത്വമാണിവിടെ സ്വീകരിക്കുന്നതു്. താലു മുതലായ ഭാഗങ്ങളുള്ള സ്ഥാനങ്ങളിൽ നിന്നു് വൎണ്ണങ്ങൾ ഉണ്ടാകുന്നു. ആ സമാനമായ സ്ഥാനത്തു് മേൽ ഭാഗത്തുനിന്നു പുറപ്പെടുന്ന സ്വരം ഉദാത്തം; അതുച്ചരിക്കുമ്പോൾ സ്ഥാനം ചുരുക്കി, പ്രാണ(വായുവി)നെ സംയമം കൊണ്ടു് ഉറച്ചതാക്കിയിട്ടു്, ധ്വനിയിൽ രൂക്ഷത പാലിച്ചും ഉച്ചധ്വനിയോടും ഉച്ചരിക്കണമെന്നു് അനുശാസനം ചെയ്തിരിക്കുന്നു. ഉദാത്തത്തിനു വിപരീതമായതു് അനുദാത്തം. സ്ഥാനത്തെ സ്വാഭാവികമായ ശിഥിലാവസ്ഥയിൽ വെച്ചുകൊണ്ടു്, സ്നിഗ്ദ്ധവും മൃദുവുമായി, താഴ്ത്തി ഉച്ചരിക്കുന്ന സ്വരമാണനുദാത്തം ഒരു വൎണ്ണത്തിൻെറ ഉച്ചാരണത്തിൽ ഉദാത്തത്തിൻെറയും അനുദാത്തത്തിൻെറയും ഉച്ചാരണവിധികൾ ചേൎന്നുണ്ടാകുന്ന സ്വരത്തിനു് സ്വരിതമെന്നു പേർ. ഹ്രസ്വസ്വരമുച്ചരിക്കുമ്പോൾ പകുതിഹ്രസ്വം ഉദാത്തമായി തുടങ്ങി ബാക്കിപകുതി ഹ്രസ്വം അനുദാത്തമായി അവസാനിക്കണം; ദീൎഘസ്വരത്തിൽ ആരംഭത്തിലെ പകുതി ഹ്രസ്വം ഉദാത്തമായും ബാക്കി ഒന്നരമാത്രാ അനുദാത്തമായും, പ്ലുതത്തിൽ ആരംഭത്തിലെ പകുതിഹ്രസ്വം ഉദാത്തമായും

ശേഷം രണ്ടരമാത്രാ അനുദാത്തമായും ഉച്ചരിക്കണം. ഇതാണ് സ്വരിതം.§

എഴുതുമ്പോൾ ഉദാത്തത്തിന് അടയാളമിടാറില്ല. അനുദാത്തത്തിന് അടിയിൽ നീളത്തിൽ വരയിടുന്നു. സ്വരിതത്തിനു മുകളിൽ വര കുത്തിനിറുത്തുന്നു. സ്വരാങ്കനത്തിനുള്ള ഈ പ്രകാരം സാമാന്യമായി അച്ചടിച്ച വേദത്തിലും സ്വീകരിച്ചിട്ടുണ്ട്. സാമവേദത്തിനുമാത്രം വേറെ അടയാളമാണു നടപ്പ്.

ബാൻറു മാസ്റ്റർ തൻറെ കയ്യിലുള്ള കമ്പ് ആട്ടി സ്വരസൂചനം ചെയ്യാറുള്ളതുപോലെ, ഉച്ചാരണത്തിൽ സ്വരഭേദം കാണിക്കുവാനായി ഓതിക്കോൻ കൈ കൊണ്ടു ഉച്ചനീചാദി ക്രിയകൾ ചെയ്യുവാനുമുണ്ട്. ഉദാത്തസ്വരത്തിനു സൂചകമായി കയ്യ് മുകളിലേക്ക ഉയരുന്നു;

§ സ്വയം രാജന്ത ഇതി സ്വരാഃ | ആയാമോ ദാരുണ്യമണുതാ ഖസ്യേത്യുച്ചൈഃ കരാണി ശബ്ദസ്യ | ആയാമോ ഗാത്രാണാം നിഗ്രഹഃ | ദാരുണ്യം സ്വരസ്യ ദാരുണതാ രൂക്ഷതാ | അണുതാ കണ്ഠസ്യ | കണ്ഠസ്യ സംവൃതതാ | ഉച്ചൈഃ കരാണി ഉദാത്ത വിധായകാനി | അന്വവസർഗോ മാർദവമുരുതാ ഖസ്യേതി നീചൈഃ കരാണി അനുദാത്ത വിധായകാനി | അന്വവസർഗോ ഗാത്രാണാം ശിഥിലതാ മാർദവം സ്വരസ്യ മൃദുതാ സ്നിഗ്ധതാ | ഉരുതാ ഖസ്യ | മഹത്താ കണ്ഠസ്യേതി നീചൈഃ കരാണി ശബ്ദസ്യ | ത്രൈസ്വര്യേണാധീമഹേ ത്രിപ്രകാരൈരജ്ഭിരധീമഹേ കൈശ്ചിദുദാത്തഗുണൈഃ കൈശ്ചിദനുദാത്തഗുണൈഃ കൈശ്ചിദുഭയഗുണൈഃ | അതിശയാർഥദ്യോതകതരപ് പ്രത്യയസ്യ നിർദേശേ സപ്ത സ്വരാഃ ഭവന്തി | ഉദാത്തഃ || ഉദാത്തതരഃ || അനുദാത്തഃ | അനുദാത്തതരഃ സ്വരിതഃ സ്വരിതേനഃ ഉദാത്തഃ സോഽന്യേന വിശിഷ്ടഃ ഏകശ്രുതിഃ സപ്തമഃ ||— (ഉച്ചൈരുദാത്തഃ, നീചൈരനുദാത്തഃ, സമാഹാരഃ സ്വരിതഃ ....പാണിനി, 1. 2. 28, 29, 30- ഇതിന്മേൽ പാതഞ്ജല മഹാഭാഷ്യം.)

സ്വരിതം വരുമ്പോൾ നടുക്ക നില്ക്കുന്നു; അനുദാത്തമായാൽ താഴെയോട്ടു പോകുന്നു. ശാഖാഭേദമനുസരിച്ച് ഇതിലും വ്യത്യാസം കണ്ടുവരുന്നു. വേദമോതുമ്പോൾ കൈകൊണ്ടു സ്വരസൂചനം ചെയ്യുന്നവർ പാഠം നിറുത്തുന്നിടത്തു കയ്യുടെ ചലനവും അവസാനിപ്പിക്കുന്നു. തള്ളവിരലിൻെറ മേലേഅററം ചൂണ്ടുവിരലിൻെറ ചുവട്ടിൽ എത്രമാത്രം അനക്കാമോ അത്രമാത്രം (ഒരംഗുലം) കയ്യ് ചലിപ്പിക്കണമെന്നു ചിലർ കരുതുന്നു. അങ്ങനെ മൂന്നംഗുലം സ്വരിതത്തിനും, ആറംഗുലം അനുദാത്തത്തിനും, ഒമ്പതംഗുലം ഉദാത്തത്തിനും ചലിപ്പിക്കാറുണ്ട്. ഇടത്തുനിന്നു വലത്തോട്ടു സ്വരിതത്തിനും, കീഴ്പ്പോട്ട് അനുദാത്തത്തിനും, മേല്പോട്ടു ഉദാത്തത്തിനും കരഗതിവിധിച്ചിരിക്കുന്നു. വലത്തുകൈ വലത്തുചെവിക്കു ചൊവ്വിനു കൊണ്ടുവന്നു സ്വരിതവും, ഹൃദയം വരെ കൊണ്ടുവന്ന് അനുദാത്തവും, നെററിവരെ ഉയർത്തി ഉദാത്തവും സൂചിപ്പിക്കുന്ന രീതിയുമുണ്ട്.

ഛന്ദഃസ്വരം മന്ത്രങ്ങളിലും, ഭാഷികസ്വരം ബ്രാഹ്മണഗ്രന്ഥങ്ങളിലും, താനസ്വരം ഷഡ്ജാദിയുടെ പ്രയോഗത്തിലും, നിഷ്കർഷിച്ചിരിക്കുന്നു. സ്വരവിധാനം മന്ത്രാർത്ഥനിർണ്ണയത്തിനു സഹായകമാണ്. പ്രത്യയസ്വരം, പ്രകൃതിസ്വരം, സുപ് സ്വരം, തിങ്സ്വരം, നിപാതസ്വരം, പദസ്വരം, സമാസസ്വരം സ്വരവിപര്യയാദി ബാഹുലകത്വം മുതലായ നിയമങ്ങൾ വ്യാകരണശാസ്ത്രത്തിൽ നിന്നു ഗ്രഹിക്കേണ്ടതാണ്. മഹാഭാഷ്യകാരൻ (5. 2. 59) പറയുന്നു :—“സ്വരോ നിയത ആമ്നായേ

* * * വർണാനുപൂർവ്വീ ഖല്വപ്യാമ്നായ നിയത * *"
വേദത്തിൽ സ്വരവും ക്രമവും നിയതമാകുന്നു-നിത്യമാകുന്നു. അതിനാൽ സ്വരജ്ഞാനം വേദാർത്ഥബോധത്തിനു പരമാവശ്യകമാകുന്നു. ഛന്ദസ്സ് ദൈവതാദിസ്വരമനുസരിച്ചു മന്ത്രമോതാനും, ഉദാത്താദിസ്വരജ്ഞാനം മന്ത്രാർത്ഥം ഗ്രഹിക്കാനും സഹായകമായിരിക്കും.

## 7. വിഷയം

വേദമന്ത്രങ്ങളിൽ പരമാത്മാവിനെ രണ്ടു പ്രകാരത്തിൽ വർണ്ണിക്കുന്നുണ്ടു്. ഒന്നു കേവല സ്വരൂപത്തിലും മററതു് ജഗത്തിൽ പ്രകാശിക്കുന്ന ശബലസ്വരൂപത്തിലും. പുരുഷസൂക്തത്തിന്റെ മൂന്നാം ഋചയിൽ ഈ രണ്ടു സ്വരൂപത്തെയും പററി പറയുന്നു. ശബലമെന്നാൽ സംയുക്തം, വിശിഷ്ടം. കേവലത്തിനു ശുദ്ധമെന്നാണർത്ഥം. സമഗ്രമായ ബ്രഹ്മാണ്ഡത്തിൽ നിറഞ്ഞു പ്രകാശിക്കുന്നതു് വിശിഷ്ടസ്വരൂപമാകുന്നു. അതും കവിഞ്ഞു വെളിക്കുള്ള തനിനില ശുദ്ധരൂപം.

ശബലരൂപത്തിൽ വ്യഷ്ടിയെന്നും സമഷ്ടിയെന്നും രണ്ടു പ്രകാരമുണ്ടു്. അഗ്നി, വായു, സൂര്യൻ മുതലായവയിൽ ഓരോന്നിലും വേറെ വേറെയായിട്ടു് വ്യവഹൃതമാകുന്നതു വ്യഷ്ടി. വേറെ വേറെ വ്യഷ്ടികളിൽ പ്രകാശിക്കുന്ന വേറെ വേറെ മഹിമയാണിവിടെ വർണ്ണിക്കുന്നതു്. സർവനിയന്താവായ ബ്രഹ്മത്തിന്റെ സർവ്വമഹിമയും സമസ്തവിശ്വത്തിൽ ഒന്നിച്ചു കാണിക്കുന്നതാണു് സമഷ്ടിയിലെ ശബലവർണ്ണനം.

സമഷ്ടിസ്വരൂപത്തിൽ ബ്രഹ്മത്തിൻെറ സമഷ്ടിമഹിമയ്ക്കു വിരാട് എന്ന പേർ. സമ്പൂർണ്ണമായ ബ്രഹ്മാണ്ഡത്തിൽ സമഷ്ടിരൂപേണ ബ്രഹ്മമഹിമ കാണുകയാണു് വിരാഡ്ദർശനം. വിരാട്സ്വരൂപം വർണ്ണിക്കുമ്പോൾ ബ്രഹ്മത്തെ പുരുഷനായി സങ്കല്പിക്കുന്നു. ഇതാണു പുരുഷസൂക്തത്തിൻെറ വിഷയം.

വിരാട് പുരുഷൻെറ അനന്തസ്വരൂപത്തിൽ നിന്ന് ആരംഭിച്ചിട്ട്, ആ ശബലരൂപത്തേയും അതും കവിഞ്ഞിരിക്കുന്ന ശുദ്ധസ്വരൂപത്തേയും, ശുദ്ധസ്വരൂപത്തിൻെറ വലുപ്പത്തെ അപേക്ഷിച്ച് ശബലസ്വരൂപം ചെറുതാണെന്ന സത്യത്തേയും ആദ്യം വിശദമാക്കുന്നു. വിരാട്പുരുഷൻ എങ്ങനെ വികസിച്ചു എന്നതാണിനിയത്തെ വർണന. ഭൗതികവും മാനസികവും സാമുദായികവുമായ വിരാട് സ്വരൂപം പൂർണരൂപേണ സൃഷ്ടിപ്രക്രിയയോടു ചേത്തിണക്കി, മുഴുവൻ യജ്ഞമാണെന്നു സ്ഥാപിച്ചുകൊണ്ടു്, പുരുഷസൂക്തം ജ്ഞാനം, കർമം, ഉപാസന എന്നീ ത്രിതത്വത്തെ ഈശ്വരവാദത്തിൽ സമന്വയിക്കുന്നു. ഈശ്വരവാദത്തിൻെറ ചരിത്രത്തിൽ ഇതിലധികം മഹത്വമുള്ള പൂർണദർശനമില്ല.

'യഥാ പിണ്ഡേ തഥാ ബ്രഹ്മാണ്ഡേ' എന്ന ലോകോക്തി പ്രസിദ്ധമാണു്. ശരീരത്തിൽ ചേതനത കണ്ടിട്ട് ആത്മാവിന്റെ അസ്തിത്വം വിദിതമാകുംപോലെ, ബ്രഹ്മാണ്ഡത്തിൽ വ്യവസ്ഥാപകശക്തി അനുഭവിച്ചിട്ട് പരമാത്മാവിൻെറ അസ്തിത്വം അറിയപ്പെടുന്നു. വിശ്വത്തിൻെറ ആത്മാവ് ശരീരത്തിൻെറ ആത്മാവിൽനിന്നു ഭിന്നമാണു്.

ശരീരികൾ ഒന്നല്ലാ, അനേകമാണു്. അവയുടെ ശക്തി കൾ അതിരുണ്ടു്. അവ ജഗത്തിൽ നിറഞ്ഞിരിക്കുന്നില്ല; അവയുടെ ശക്തി പൂർണവുമല്ല. ഒന്നിനുശേഷം മറ്റൊന്നു് എന്ന ക്രമത്തിൽ വിശ്വവ്യവസ്ഥ ചെയ്യാനോ, എല്ലാം ചേർന്നു് ഒന്നിച്ചു് ജഗത്തു ഭരിക്കാനോ അവയ്ക്കു കഴിയുകയില്ല. ബ്രഹ്മാണ്ഡത്തിലെ വ്യവസ്ഥ സ്ഥിരമാണു്; അതിനു വ്യവസ്ഥാപകന്റെ സ്ഥിരത കൂടിയേ തീരൂ. അതുകൊണ്ടു്, വിശ്വാത്മാവു് ജീവാത്മാവിൽ നിന്നു ഭിന്നവും, സ്വതന്ത്രനും ശക്തിസ്വരൂപിയും, സർവ്വവ്യാപിയും, ജ്ഞാനവാനുമാകുന്നു. ഒന്നാം ഋചയിൽ ഇതാണു് വ്യക്തമാക്കുന്നതു്.

വിശ്വത്തിന്റെ വികാസം ഒരു നിശ്ചിതമായ നിയമം അനുസരിക്കുന്നു. ഈ വികാസം അഥവാ പ്രവൃത്തി ബുദ്ധിപൂർവകമാണെന്നതിനും തർക്കമില്ല. പ്രകൃതിക്കു ബുദ്ധിയില്ല; ജീവാത്മാവിനും ജീവാത്മാവിന്റെ സമൂഹത്തിനും വിശ്വത്തിനെ വികാസഗതിയിലൂടെ നയിക്കുവാനാവശ്യമായ അനന്തവും അനവച്ഛിന്നവുമായ ബുദ്ധിയില്ല. അതിനാൽ അതെല്ലാം ചെയ്യുന്നതു് എല്ലാം തികഞ്ഞ വിഭുവായ പരമാത്മാവു മാത്രമാണു്. പ്രകാശത്തിന്റെ വീശൽപോലെ, പരമാത്മാവിന്റെ ഒരു ഭാഗം ജഗത്തിൽ വ്യാപിച്ചിരിക്കുന്നു. ഇപ്രകാരം വിശ്വത്തിൽ പ്രവൃത്തിക്കു കാരണമായി വർത്തിക്കുന്നു. എന്നാൽ പരമാത്മാവു ജഗത്തിന്റെ ഉപാദാനമല്ല, നിമിത്തകാരണമാകുന്നു. ഉപാദാനമാണെന്നു വരുകിൽ, ചേതനത്തിൽ നിന്നു് അചേതനവും അചേതനത്തിൽ നിന്നു്

ചേതനവും വികസിക്കുന്നതിന്റെ അസാങ്ഗത്യം നീങ്ങുകയില്ല.

പ്രവൃത്തിപോലെ ധൃതിയും വിശ്വത്തിൽ അനുഭവമാകുന്നുണ്ട്. ബ്രഹ്മാണ്ഡത്തിലെ ഓരോ പദാർത്ഥവും അന്യോന്യം ആകർഷണാദിശക്തികളെ അവലംബിക്കുന്നു. സൂര്യൻ ഭൂമിയേയും ഭൂമി സൂര്യനേയും ആകർഷിക്കുന്നതു് ആ നിയാമികതയെ അനുസരിച്ചാണു്. ഈ ധർമ്മം എവിടെ നിന്നു വന്നു ? ജ്ഞാനസ്വരൂപനും സർവ്വാന്തര്യാമിയുമായ പരമാത്മാവിന്റെ വിരാട് ശരീരത്തിലെ അങ്ഗങ്ങൾ പോലെയുള്ള നിയാമികതയല്ലേ ഇതു പ്രദർശിപ്പിക്കുന്നതു് ?

പ്രവൃത്തിയും ധൃതിയുമുള്ളിടത്തെല്ലാം നിവൃത്തിയുമുണ്ടു്. ഓരോ പദാർത്ഥവും അതാതിന്റെ കാരണത്തിൽ നിന്നു് പരിണതമായിട്ടു കാര്യമായി മാറുന്നു ; പിന്നീടു് വീണ്ടും അതേ കാരണത്തിൽ മടങ്ങി ലയിക്കുന്നു. ജലം കാരണമാണു്, അതു പരിണതമായി മേഘമാകുന്നു. അതാണു് കാര്യം. അതു മഴയായിട്ടു വീണ്ടും ജലമായി മടങ്ങുന്നു. ഇതാണു് ലയം. ഈ ചക്രഗതി ബ്രഹ്മാണ്ഡത്തിൽ സർവ്വത്ര നടന്നു കൊണ്ടിരിക്കുന്നു. നിവൃത്തിയും വ്യാപകമായ ബുദ്ധിയെ ആശ്രയിക്കുന്നുണ്ടു്. പ്രവൃത്തിയും നിവൃത്തിയും രണ്ടു വിപരീതധർമ്മങ്ങളാകുന്നു. അവയെ മര്യാദയ്ക്കുകത്തു നിറുത്തുവാൻ ജഡപ്രകൃതിക്കു കഴിയുകയില്ല. പ്രകൃതി സ്വതന്ത്രസത്തയാണെങ്കിൽ അതിന്റെ പ്രവൃത്തി യാന്ത്രികമായിരിക്കണം ; അതായതു്, പ്രവൃത്തിയാണെങ്കിൽ ഉത്തരോത്തരം പ്രവൃത്തിയായും, നിവൃത്തിയാണെങ്കിൽ ഉത്തരോത്തരം നിവൃത്തിയായും പൊയ്ക്കൊണ്ടിരിക്കും. സൃഷ്ടിനാശ

ന്നുകൊണ്ടിരിക്കുമ്പോൾ പ്രളയവും പ്രളയം നടന്നുകൊണ്ടിരിക്കവേ സൃഷ്ടിയും ഉണ്ടാകുന്നുമെങ്കിൽ, പ്രകൃതിയിൽനിന്നു ഭിന്നമായ ഒരു നിയാമകശക്തി പ്രകൃതിയിലിരുന്നുകൊണ്ടു് അവ നിർവഹിക്കാതെ തരമില്ല. ആ ശക്തി ചേതനവും വിശ്വവ്യാപിയുമായിരിക്കയും വേണം.

പ്രവൃത്തി, ധൃതി, നിവൃത്തിയെന്നതിൻെറ പര്യായമാണു് സൃഷ്ടി, സ്ഥിതി, ലയം. ഇതിനു ഭാവവൃത്തമെന്നും നാമാന്തരമാവാം. വൃത്തമെന്നാൽ ചക്രഗതി. വിശ്വാത്മാവിനെ ഭാവവൃത്തവുമായി ചേർത്തിണക്കി, ഒന്നിച്ചു, ഒരേ സമയം, പൂർണ്ണമായറിയുകയാണു് വിശ്വരൂപദർശനം അല്ലെങ്കിൽ വിരാട്പുരുഷവീക്ഷണം. പുരുഷസൂക്തത്തിൻെറ പ്രയോജനമിതാകുന്നു. വിശ്വത്തിൻെറ വികാസം, ധാരണമെന്ന സ്ഥിതി പുരുഷസൂക്തത്തിൽ വിരാട്പുരുഷൻെറ സ്വരൂപവുമായി ചേർത്തു വിവരിച്ചിരിക്കുന്നു.

പുരുഷൻ വിശ്വം രചിക്കുകയും വഹിക്കുകയും ചെയ്യുന്നു. വിശ്വത്തിൻെറ അന്തരാത്മാ പുരുഷനും വിശ്വം പുരുഷൻെറ ശരീരവുമാകുന്നു. വിശ്വം അതിന്റെ മൂലരൂപത്തിൽ (പ്രകൃതി) ആയിരുന്നപ്പോൾ പുരുഷൻ അതിൽ അന്തരാത്മാവായും അതിനെ ചുററി പൊതിഞ്ഞു ആധാരമായും വർത്തിച്ചു. അപ്പോൾ പ്രകൃതിയിൽ ക്ഷോഭമുണ്ടായി. ക്ഷുബ്ധമായ പ്രകൃതിയെ 'ആപഃ, അംഭഃ, സലിലം' എന്നു പേരുകളിട്ടു വർണ്ണിച്ചു. ആ പേരു ഉപലക്ഷണമാണു്. ജലംപോലുള്ള അവസ്ഥ എന്നു താത്പര്യം. അതിൽ ഭൂമി, സൂര്യൻ മുതലായവയൊക്കെ, ബീജത്തിൽ വൃക്ഷമെന്നവണ്ണം, ഉണ്ടായിരുന്നു. ആ ബീജപ്രകൃതിയിലും

അന്തരാത്മാവായ പരമാത്മാവു് അധിഷ്ഠാതാവായിരുന്നു. ആദിമമായ സൃഷ്ടിബീജത്തിൽ, പ്രകൃതിയിൽ ക്ഷോഭമുണ്ടായതിനാലുയൎന്ന ബീജത്തിന്റെ ഗൎഭത്തിൽ, അപ്രകാരം അധിഷ്ഠാതാവായി വൎത്തിച്ച പരമാത്മാവിനെ ഹിരണ്യഗൎഭൻ എന്നു വേദം വിളിച്ചു. അതുതന്നെയാണു് പ്രജാപതിയുടെയും അൎത്ഥം. പിന്നീടു് സൂൎയ്യൻ, വായു മുതലായവ അതാതിന്റെ രൂപത്തിൽ വേറെ വേറെ കാൎയ്യങ്ങളിലേൎപ്പെട്ടപ്പോൾ, ദൃശ്യമായ വിശ്വം മുഴുവനും പരമാത്മാവിന്റെ ശരീരമായി തോന്നിച്ചു. ഇങ്ങനെ അനന്തമായ അവയവങ്ങൾകൊണ്ടു്, അനന്തമായ പ്രവൃത്തിയിലേൎപ്പെട്ടു്, അനന്തമായ കാൎയ്യങ്ങൾ ചെയ്യുന്ന വിശ്വശരീരിയെ വിരാട്പുരുഷനെന്നു വേദം വാഴ്ത്തുന്നു. വിരാടിലെ അനന്തമായ ശക്തികളെ പുരുഷന്റെ അങ്ഗമായി കാണുന്നതിനാൽ, പാദം ഭൂമിയും, ഉദരം അന്തരീക്ഷവും, ശിരസ്സ് ദ്യോവും, നേത്രങ്ങൾ സൂൎയ്യചന്ദ്രന്മാരും, ശ്രോത്രങ്ങൾ ദിശകളുമാണെന്നു വൎണ്ണിച്ചു.

വിരാട്പുരുഷന്റെ പ്രവൃത്തിയെ വിരാട്യജ്ഞമാക്കിയതു് കൎമ്മത്തിന്റെ വിശ്വരൂപം കാണിക്കുവാനാണു്. അതിൽനിന്നു വേദങ്ങൾ ഉയരുന്നു. വേദത്തിൽ വിരാട്ജ്ഞാനം പ്രകാശിക്കുന്നു. ഇതറിഞ്ഞു വിരാട്പുരുഷന്റെ വിരാട്പ്രവൃത്തിക്കനുസരണമായി വിശ്വത്തിലെ ഓരോ അണുവും മനുഷ്യാദികളും പ്രവൃത്തിയിലേൎപ്പെടുമ്പോൾ സിദ്ധി വരുന്നു. ഇതാണു് പ്രവൃത്തിയുടെ ധൎമ്മം. എപ്രകാരം സൂൎയ്യാദികൾ വിരാട്പുരുഷന്റെ നേത്രാദികളായോ, അപ്രകാരം ക്ഷത്രിയാദികൾ ബാഹ്വാദികളാ

യി പ്രവർത്തിക്കുന്നു. ഈ തത്വമറിഞ്ഞു് ജീവിതചര്യ ഇണക്കുന്നതു് ഉപാസന. സനാതനമായ ധർമ്മത്തിന്റെ ആധാരം ഇതാകുന്നു. ഋഷികളും ദേവന്മാരുമെല്ലാം മഹിമ നേടിയതു് ഇതനുസരിച്ചതിനാലാണു്. അതിനാൽ, മഹിമ വേണ്ടവരെല്ലാം ഇതനുസരിക്കണം.

തന്നിൽതന്നെ പ്രതിഷ്ഠിതനായ സ്വയംഭൂ തന്റെ ഏകാംശത്തിലടങ്ങിയിരിക്കുന്ന സ്വധയിൽ വിശ്വയജ്ഞം ചെയ്യുന്നു. ആ യജ്ഞത്തിൽ നിറഞ്ഞും, അതിനെ കവിഞ്ഞും, അതിനു് ആശ്രയമായും വർത്തിക്കുന്ന യജ്ഞസ്വരൂപിയായ പുരുഷന്റെ മഹിമകൊണ്ടു് സൂര്യാദി ദേവതകളും ആ യജ്ഞത്തെ അനുസരിച്ചു യജ്ഞം ചെയ്തുകൊണ്ടിരിക്കുന്നു. അങ്ങനെ വിശ്വം മുഴുവൻ വ്യാപിച്ചു്, സൃഷ്ടിയിലെ ഓരോ അണുവിലും വെവ്വേറെ ആയിട്ടും, സ്ഥൂലവും സൂക്ഷ്മവുമായ ജഗത്തിൽ എല്ലായിടത്തും സമ[illegible] യജ്ഞം ചെയ്യുന്ന പുരുഷന്റെ മഹിമ [illegible] വെവ്വേറെ ആയും, മുഴുവൻ സൃഷ്ടിയും ഒന്നിച്ചും വിശ്വയജ്ഞത്ത[illegible]പ്പെടുന്നു. അനന്തപുരുഷനും, ദേവതകളും സൃഷ്ടിയിലെ ഓരോ അണുവും ആരംഭംമുതലല്ലോ അനുസരിച്ച ധർമ്മത്തിന്റെ സ്വരൂപമിതാണു്. മഹിമ വേണ്ടവരെല്ലാം സഹസ്രശീർഷാവും സഹസ്രാക്ഷനും സഹസ്രപാദനുമായ അനന്തപുരുഷന്റെ വിശ്വാനുഗ(immanent)വും വിശ്വാതിഗ (transcendent)വുമായ സ്വരൂപമഹിമയിൽ അണയുവാനായി ആത്മയജ്ഞം ചെയ്യണമെന്ന ധർമ്മാനുശാസനമാണു് പുരുഷസൂക്തത്തിന്റെ ലക്ഷ്യം.

## 8. പുരുഷസൂക്തത്തിന്റെ സംഗതി.

സർവ്വപ്രഥമമായ അവസ്ഥയിൽ, നാമരൂപാത്മകമായ ബാഹ്യജഗത്തില്ലാതിരുന്നപ്പോഴം, ബ്രഹ്മമുണ്ടായിരുന്നു. അന്നു വ്യക്തജഗത്തില്ലാതിരുന്നതിനാൽ വാഗ്വ്യവഹാരം സംഭവമായിരുന്നില്ല. ആ അവസ്ഥ, അതുകൊണ്ടു്, പ്രത്യക്ഷം, അനുമാനം, ശബ്ദം, ഉപമാനം മുതലായ പ്രമാണങ്ങൾക്കു വിഷയമല്ല. ഈ പ്രസംഗത്തിൽ മനു (1. 5) പറയുന്നു :—

ആസീദിദം തമോഭൂതമപ്രജ്ഞാതമലക്ഷണം |
അപ്രതർക്ക്യമവിജ്ഞേയം പ്രസുപ്തമിവ സർവ്വതഃ ||

സൃഷ്ടിക്കുമുമ്പു് ഈ ജഗത്തു ഏതു നിലയിലല്ലായിരുന്നു എന്നു പറയാവുന്നതല്ല. അതു തമോഭൂതമായ അവസ്ഥയായിരുന്നു എന്നു മാത്രമേ പറഞ്ഞുകൂട്ടു 'ഇദം' (ഇതു്) ജഗത്തിന്റെ അസ്തിത്വത്തെ സൂചിപ്പിക്കുന്നു. യാതൊന്നിൽനിന്നു് ജ്ഞാനം സിദ്ധിക്കുന്നുവോ അതു ലക്ഷണം അഥവാ ലിംഗമെന്നുപറ. തമോഭൂതമായ ആ അവസ്ഥയിൽ ബാഹ്യലിംഗമില്ലായിരുന്നു എന്നു സാരം. തക്കം, അതായതു് അത്ഥവാചകമായ സ്ഥൂലശബ്ദം അന്നില്ലായിരുന്നു. ആ അവസ്ഥ ശബ്ദപ്രമാണഗമ്യമായിരുന്നില്ല. എല്ലാംകൊണ്ടും അവിജ്ഞേയമായ അവസ്ഥയായിരുന്നു അതു്. എല്ലായിടത്തും എല്ലാം മഹാനിദ്രയിലായിരുന്നു* ഇതിന് പ്രലയാവസ്ഥയെന്നും പറ

* "അപ്രജ്ഞാതമപ്രത്യക്ഷം സകലപ്രമാണ ശ്രേഷ്ഠതയാ പ്രത്യക്ഷഗോചരഃ പ്രജ്ഞാത ഇത്യുച്യതേ തന്നഭവതീത്യപ്രജ്ഞാതം, അലക്ഷ്യ

യാരുണ്ടു്. അന്നു് ആധാരസ്കംഭമായ ബ്രഹ്മമുണ്ടായിരുന്നു. ബ്രഹ്മത്തിന്റെ സർവ്വാധാരസ്കംഭമെന്ന അവസ്ഥയെ വ്യക്തമാക്കുവാനായി വേദത്തിൽ സ്കംഭശബ്ദം പ്രയുക്തമാണു്. സൂര്യൻ മുതൽ പൃഥിവിവരെയുള്ള സകല ജഗത്തും, അന്തരിക്ഷവും, കിഴക്കു മുതലായ നാലും, മേലും കീഴും എന്നിങ്ങനെ എല്ലാ ദിശകളും, മുഴുവൻ വിശ്വവും ആരെ ആശ്രയിച്ചു്, ആരിൽ ലീനമായിരിക്കുന്നുവോ ആ ബ്രഹ്മം സ്കംഭമാകുന്നു.*

സൃഷ്ടിയുടെ അഗമ്യമായ മൂലതത്വത്തെയും, അതിൽനിന്നു് (വിവിധമായ സൃഷ്ടി) പ്രകടമായ പ്രക്രിയയെയും പററി ഋഗ്വേദത്തിലെ പത്താം മണ്ഡലത്തിലെ 129-ാം സൂക്തത്തിൽ പ്രൗഢവും മാർമ്മികവും ആദ്ധ്യാത്മികവുമായ വർണ്ണന കാണുന്നുണ്ടു്. അതുമാതിരി പുരുഷസൂക്തത്തെ സമ

---

ണമനാമേയം ലക്ഷ്യതേ/നേനേതി ലക്ഷണം, ലിംഗം തദസ്യ നാസ്തീത്യലക്ഷണം. അപ്രതർക്ക്യം തർകയിതുമശക്യം തദാനീം വാചക സ്ഥൂലശബ്ദാഭാവാച്ഛബ്ദതോ/പ്യവിജ്ഞേയം" കുല്ലൂകഭട്ടന്റെ ടീക(1.5;മനു.)

* അഥർവ്വവേദം 10.7. സ്കംഭസൂക്തം നോക്കുക:—

സ്കംഭോ ദാധാര ദ്യാവാപൃഥിവീ ഉഭേ ഇമേ സ്കംഭോ ദാധാരോർവ്വന്തരിക്ഷമ്! സ്കംഭോ ദാധാര പ്രദിശഃ ഷഡുർവ്വീഃ സ്കംഭ ഇദം വിശ്വം ഭുവനമാവിവേശ || —35

[സ്കംഭേ=സ്കംഭബ്രഹ്മത്തിൽ, ഇദം ഭുവനം വിശ്വം= ഈ സമസ്തലോകമെല്ലാം ആ വിവേശ=നാലുപാടും നിന്നു് പ്രവേശിച്ചു ലയിച്ചു.]

"അസച്ച യത്ര സച്ചാന്തസ്കംഭം തം ബ്രൂഹി * * 22.

[അസത്=അനിത്യമായ കാര്യജഗത്തും സത്=നിത്യമായ ജഗത്കാരണവും യത്ര അന്തഃ=ആരുടെ അകത്തുണ്ടോ തം സ്കംഭം=അവനെ സ്കംഭമെന്നു ബ്രൂഹി=പറയൂ]

നചിക്കാൻ ശ്രമിക്കുമ്പോൾ പുരുഷസൂക്തത്തിന്റെ സംഗതി വിശദമാകും. മനുവിന്റെ തമോഽവസ്ഥയ്ക്കു മൂലമായ ഋക്സൂക്തത്തിലെ ഒന്നാം ഋചയിൽ, ആരംഭാവസ്ഥയെപ്പററി പറയുന്നിടത്തു്, ഈ ജഗത്തു് അഭാവത്തിൽനിന്നുണ്ടായതാണെന്ന ധരിച്ചുപോകരുതെന്നു താക്കീതു നൽകുന്നു. അന്നു് അസത്തു് ഇല്ലായിരുന്നു, സത്തുമില്ലായിരുന്നു. അസത്തു് എന്നാൽ അഭാവം—ശൂന്യം. ആരംഭാവസ്ഥയിൽ അഭാവമായിരുന്നില്ല. സത്തു് എന്നാൽ വ്യക്തജഗത്തു്. അപ്പോൾ വ്യക്തജഗത്തുമുണ്ടായിരുന്നില്ല. അവ്യക്തജഗത്തു് വ്യക്തജഗത്തിൽ പരിണതമായിരുന്നില്ലെന്നു താത്പര്യം. അപ്പോൾ അന്തരീക്ഷമില്ലായിരുന്നു, അതിനപ്പുറം ആകാശമണ്ഡലവുമുണ്ടായിരുന്നില്ല. അതുകൊണ്ടു്, എന്തു്, എന്തിനെ, എവിടെ, പൊതിഞ്ഞിരുന്നു ? ആശ്രയമെന്തായിരുന്നു ? ആഴമറിയാ ഗംഭീരസലിലം എവിടെയായിരുന്നു ? * അപ്പോൾ മരണമില്ലായിരുന്നു, ജീവനവുമുണ്ടായിരുന്നില്ല. പകലെന്നും രാവെന്നും തിരിച്ചറിയിക്കുന്ന ചിഹ്നവുമില്ലായിരുന്നു. പിന്നെയോ ? വായുവിനെ ആശ്രയിക്കാതെ ജീവിക്കുന്ന ഏകബ്രഹ്മം സ്വധയോടൊന്നിച്ചു ജീവിച്ചു. അതിനപ്പുറം ഒന്നുമേ ഇല്ലായിരുന്നു. † ഇപ്രകാരം സ്വധയോടുകൂടിയിരിക്കുന്ന സ്ഥംഭനെ

---

* നാസദാസീന്നോ സദാസീത്തദാനീം നാസീദ്രജോ നോ വ്യോമ പരോ യത് കിമാവരീവഃ കുഹ കസ്യ ശർമന്നംഭഃ കിമാസീദ്ഗഹനം ഗഭീരം ॥ (1)

[അംഭഃ = സലിലം = അവ്യക്തം = മൂലപ്രകൃതി = ജഗത്തിന്റെ ഉപാദാനം

† ന മൃത്യുരാസീദമൃതം ന തർഹി ന രാത്ര്യാ അഹ്ന ആസീത് പ്ര

യാണു് പ്രളയത്തിൽ ശേഷിക്കുന്നതു്. സ്വധ ബ്രഹ്മത്തിലണഞ്ഞിരിക്കുന്നതിനാൽ, അതിനു ബ്രഹ്മം ആധാരസ്തംഭമാകുന്നു. എങ്കിലും അവ്യക്തമായ പ്രകൃതിയുടെ സ്വധയെന്ന ഭാവം സ്വതഃസിദ്ധം മാത്രമാകയാൽ, സൃഷ്ടിനടന്നശേഷം വ്യവഹാരത്തിൽ വരുന്ന പ്രമാണങ്ങൾകൊണ്ടു് വിശദീകരിക്കത്തക്കതല്ലാ, അറിയിക്കത്തക്കതല്ല. * സ്വധയ്ക്കു ആദിയും അന്തവുമില്ല. അതു് അപരിഛിന്നവും നിർവിശേഷവുമാകുന്നു. അതിസൂക്ഷ്മവും, അലിംഗവും നിരവയവവുമായ അവ്യക്താ (unmanifest)വസ്ഥയിൽ നിന്നു് ജഗത്തു് വ്യക്തരൂപേണക്രമമായി പ്രലയാവസാനത്തിൽ, പുറത്തു വരുന്നു ; വീണ്ടും സൃഷ്ടിയുടെ അവസാനത്തിൽ വ്യക്തരൂപം അവ്യക്തതയിൽ ലയിക്കുന്നു. † ഈപ്രകാരം

---

കേതുഃ । ആനീദവാതം സ്വധയാ തദേകം തസ്മാദ്ധാന്യന്ന പരഃകിഞ്ചനാസ ॥ (2)
[അൻ ധാതുവിൽനിന്നു പ്രാണൻ നിഷ്പന്നമാകുന്നു. ആനീത് ക്രിയാപദമാണു്. പ്രാണനോടിരിക്കുന്നു എന്നർത്ഥം. സ്വധാ=തന്നിലിരിക്കുന്നതു്, മൂലപ്രകൃതി]

* 'അശബ്ദമസ്പർശമരൂപമവ്യയം തഥാ ച നിത്യം രസഗന്ധവർജ്ജിതം' । സൂക്ഷ്മലിംഗമനാദിനിധനം തഥാ പ്രസവധർമ്മി, നിരവയവമേകമേവ ഹി സാധാരണമേതദവ്യക്തം'—സാംഖ്യസൂത്രവൃത്തി.

† അവ്യക്താദ്വ്യക്തയഃ സർവാഃ പ്രഭവന്ത്യഹരാഗമേ ।
രാത്ര്യാഗമേ പ്രലീയന്തേ തത്രൈവാവ്യക്തസംജ്ഞകേ ॥
ഭഗവദ്ഗീതാ 8. 19.

[അഹരാഗമം=സൃഷ്ടിയുടെ ആരംഭം. രാത്ര്യാഗമം=പ്രലയാരംഭം. അവ്യക്തം=സ്വധയെന്ന മൂലപ്രകൃതി]
പരിഛിന്നം ന സർവോപാദാനം സാംഖ്യസൂത്രം (1. 76)
പ്രകൃതേരാദ്യോപാദാനതാ ॥) ,, (6. 32)
ആദ്യോപാദാനം=Primary material].

മൂലപ്രകൃതിയോടൊന്നിച്ച്, അതിൽ നിറഞ്ഞും അതിനെ കവിഞ്ഞും അതിനാശ്രയമായും വർത്തിക്കുന്ന സ്കംഭബ്രഹ്മമാണ് പുരുഷൻെറ പൂർണ്ണരൂപം. *

ആധാരമാകുന്ന സ്കംഭബ്രഹ്മം പ്രജകളുടെ സൃഷ്ടികർത്താവാകയാൽ 'സ്കംഭ' നെന്നറിയപ്പെട്ടു. 'ക' എന്നാൽ പ്രജാപതി സ്കംഭത്തിൻെറ പ്രജാപതിത്വം (സ്കംഭ+ക=സ്കംഭം) എന്നതാണ് സൃഷ്ടിയുടെ ആരംഭാവസ്ഥ. ഇതേ അർത്ഥത്തിൽ 'കതമ'നെന്നും ബ്രഹ്മത്തിനു പേരുണ്ട്. (അതിശായനേ തമ വിഷ്ഠനൌ) കതമൻ മൂന്നാം അവസ്ഥയെ അതായതു് സൃഷ്ടികർമ്മത്തിൽ രൂപസൃഷ്ടിയെ ദ്യോതിപ്പിക്കുന്നു. അഥർവ്വവേദത്തിലെ സ്കംഭസൂക്തത്തിൽ "കതമഃ സ്വിദേവ സഃ" എന്നു ബ്രഹ്മത്തെപ്പററി വീണ്ടും വീണ്ടും പറയുന്നു. ഇങ്ങനെ സ്കംഭൻ, കതമൻ, ഉത്ശിഷ്ടൻ, ശേഷൻ, പുരുഷൻ, ഹിരണ്യഗർഭൻ, ജ്യേഷ്ഠൻ, സ്വഃ, ഇത്യാദി പല പേരിലും ഈ ആദിസൃഷ്ടികർത്താവിനെ വേദം വാഴ്ത്തുന്നുണ്ട്. 'സ്വധായുക്തനായ ബ്രഹ്മത്തി'ൻെറ ആദിമാവസ്ഥയാണ് പുരുഷൻ അഥവാ നരൻ. ആ നരനിൽനിന്നു രൂപമെടുത്തതിനാൽ പ്രകൃതിക്കു 'നരസൂനു' എന്നു പേർ വന്നു. ഇപ്രകാരം പ്രകൃതിയുടെ അഭിവ്യക്തി സിദ്ധിച്ചപ്പോഠം ബ്രഹ്മത്തിൻെറ മഹിമ രണ്ടു പ്രകാരം

---

* പ്രകൃതിം പുരുഷം ചൈവ വിദ്ധ്യനാദീ ഉഭാവപി
—ഭഗവദ്ഗീത. 13. 19

ബ്രഹ്മം സ്വധയോടുകൂടി വർത്തിച്ചു എന്നതിൽ സ്വധ പ്രകൃതിയെ കുറിക്കുന്നതായി ഇതേസൂക്തത്തിൽ 5-ാം മന്ത്രം സ്ഥിരീകരിക്കുന്നു. "സ്വധാ അവസ്താത് പ്രയതി പരസ്താത്" = സ്വധ ഇപ്പുറച്ചും പ്രയതാവാൻ അപ്പുറത്തുമുണ്ടായിരുന്നു.

വ്യവഹൃതമായി. ഒന്ന് പ്രകൃതിയുടെ അസ്തിത്വത്തിൽ വർത്തിക്കുന്ന പ്രകാരം, മററത്ത് ശുദ്ധരൂപം. രണ്ടാമത്തെ അവശിഷ്ടമായ രൂപമാണ് അമൃതം. അമൃതബ്രഹ്മത്തിന് ഈ അർത്ഥത്തിൽ ഉച്ഛിഷ്ടൻ, 'ശേഷൻ' എന്നെല്ലാം പേരിട്ടിരിക്കുന്നു. ത്രിഗുണാത്മികയായ പ്രകൃതിവികാരം പ്രാപിക്കുന്നു; സൃഷ്ടിസ്ഥിതിലയങ്ങളെന്ന പരിണാമങ്ങളിലെത്തുന്നു. ബ്രഹ്മത്തിന്റെ അവശിഷ്ടഭാഗമാണ് അമൃതത്വം. പുരാണങ്ങളിൽ പറയുന്ന ക്ഷീരസാഗരവും ഇതുതന്നെ. വിഷ്ണു ഇതിനകത്തു വർത്തിക്കുന്നു. മഹാപ്രളയത്തിൽ ജഗത്തിന്റെ നാമരൂപാത്മകത്വം സ്വധയിലെത്തിയിട്ട് മറയുകയും, അത് സ്കംഭബ്രഹ്മത്തിലണയുകയും ചെയ്യുമ്പോൾ വിഷ്ണുവിന്റെ സർവ്വവ്യാപകത്വത്തിലെല്ലാം അവ്യക്തമായിത്തീരുന്നു.

സ്വധയിൽ വ്യാപിച്ചിരിക്കുന്ന ബ്രഹ്മം തപസ്സ് തുടങ്ങുന്നു. സ്വധ അംഭസ്സായി പരിണമിച്ചു മഹത്തത്വത്തിൽ മാറുന്നു. സലിലത്തിൽ ബീജമെന്ന നിലയിതാണ്. അപ്പോൾ ബ്രഹ്മത്തെ ഹിരണ്യഗർഭമായും പ്രജാപതിയായും അറിയുന്നു. സപ്തമഹാവ്യാഹൃതിയിൽ ഇതിനു 'ഭൂഃ' എന്നാണ് പേർ. ഭൂഃ എന്ന പേർ വരാൻ കാരണം ഇപ്പോഴേ നമുക്ക് സത്തയുടെ ബോധം പ്രഥമമായി ലഭിക്കുന്നുള്ളു എന്നതാണ്. ഏതെങ്കിലും ഒരു വസ്തുവിന്റെ നിശ്ചിതമായ ആധാരം ഉണ്ടെന്നു വന്നാൽ, അതിനെ അപേക്ഷിച്ച് (വ്യവസ്ഥായാം. പാണിനി 1. 1. 34) കിഴക്ക്, പടിഞ്ഞാറ്, തെക്ക്, വടക്ക്, കീഴ്, മേൽ എന്നീ വശങ്ങളുടെ ബോധമുണ്ടാകുന്നു. ഇതാണ് വിരാട്.

ഇതിന്നു മാർത്താണ്ഡമെന്നും നാമാന്തരമുണ്ടു്. മൃതമായ അണ്ഡത്തിൽ പ്രകടമായതിനാൽ ഹിരണ്യഗർഭ മാർത്താണ്ഡനെന്ന പേരു കിട്ടി.* ഉപാഖ്യാനരൂപത്തിൽ ഇതു് ഇപ്രകാരം വർണ്ണിച്ചു കാണുന്നു: കശ്യപനെന്ന പേരു സ്കംഭബ്രഹ്മത്തിന്റേതാണു്. അതിൽ അദിതിയെന്ന ശക്തി പ്രകടമാകുന്നു. 'ദോ അവഖണ്ഡനേ' ധാതുവിൽ നിന്നു് 'ദിതി' ശബ്ദം ഉത്പന്നമാകുന്നു. അഖണ്ഡിതമായതു് അദിതി. അദിതിക്കു് എട്ടുപുത്രന്മാരുണ്ടായി. അവരിലൊന്നു് ദക്ഷൻ അല്ലെങ്കിൽ മാർത്താണ്ഡൻ തന്നെ. മാർത്താണ്ഡം ശക്തിയുടെ അക്ഷയമായ ഭണ്ഡാരമാണു്, എന്നാൽ ആ ശക്തി അത്യന്തം ഗുപ്ത (latent) മാണു്. അതാണു് ഹൈമാണ്ഡത്തിന്നു മാർത്താണ്ഡമെന്ന നാമം വന്നതു്. ഗുപ്തശക്തിയുടെ കാര്യസിദ്ധിക്കായി വേറെ ഏഴു പുത്രന്മാരുമുണ്ടാകുന്നു.† ഏഴു പുത്രന്മാരുടേയും പേരുകൾ ഇതാണു്. അഗ്നി, സോമൻ, മിത്രാവരുണന്മാർ, സവിതാ, ബൃഹസ്പതി, ഇന്ദ്രൻ, വിശ്വേദേവന്മാർ. ‡

---

* "മൃതാണ്ഡ ഏഷ ഏതസ്മിൻ ജാതോ മാർത്താണ്ഡശബ്ദഭാക്." (ദേവീഭാഗവതം 8. 14 17) "മൃത അണ്ഡേ ഏഷ വൈരാജരൂപേണ യസ്മാത് പ്രവിഷ്ടസ്തതോ മാർത്താണ്ഡ ഇത്യർത്ഥഃ |"

† സപ്തഭിഃ പുത്രൈരദിതിരുപ പ്രൈത് പൂർവ്യം യുഗം |
പ്രജായൈ മൃത്യവേ ത്വത് പുനർമ്മാർത്താണ്ഡമാഭരത് || ഋക്, 10. 72. 9
അദിതേർദക്ഷോ അജായത x x || ,, ,, 4.
അഷ്ടൌ പുത്രാസോ അദിതേർയേ ജാതാഃ x | ,, ,, 8.

[ദേവയുഗത്തെയാണു് പൂർവ്വയുഗമെന്നു പറയുന്നതു്. സൃഷ്ടിയിൽ ബാല്യമായ അവസ്ഥയെ യുഗമെന്നു വ്യവഹരിക്കുന്നു.]

‡ യഥാക്രമം-(1.) Negative Electricity (2) Positive Electricity (3) Magnetism (4) Heat (5) Light (6) Sound (7) Motion.

ഈ ഏഴു ശക്തികളേയും സൃഷ്ടിച്ചശേഷം അദിതി ലേററൻറു ശക്തിയുടെ പരമസ്രോതമായ മാർത്താണ്ഡനെ ബ്രഹ്മാണ്ഡത്തിൻെറ നടുക്കുവെച്ചിട്ട്, തൻെറ ഏഴു പുത്രന്മാരുടെയും സഹായത്താൽ ലോകനിർമ്മാണത്തിന് ഏർപ്പാടുചെയ്തു. ശക്തിയുടെ ഏഴുരൂപത്തിനും ദേവതയെന്നു പേരിട്ടു. ദിവ്യഗുണസമ്പന്നരാകയാൽ ദേവതകളായി ദേവതകളുടെ നിർമ്മാണകാര്യത്തിനു ദേവനൃത്യമെന്നു സംജ്ഞ നൽകി. ഇതാണു് ദേവയുഗം. ഈ ശക്തികളെല്ലാമൊന്നിച്ചു്, പരസ്പരം പ്രവൃത്തിയിലേർപ്പെട്ടപ്പോൾ അതിൽനിന്നു് പരമാണുക്കളുണ്ടായി. ദേവതകളുടെ നൃത്യത്തിൽനിന്നു് തീവ്രരേണുക്കൾ ഉയർന്നപ്പോൾ ആ ദേവതകൾ യതിശീലരാവാൻ തുടങ്ങി —* അതായതു് നിലയ്ക്കാൻ തുടങ്ങി. ജഡാംശം പിണ്ഡീഭൂതമായി അടിയ്ലുറഞ്ഞതിനാൽ ഗതിക്കു വിഘാതം നേരിട്ടു എന്നു താത്പര്യം. ഭുവനങ്ങൾ ഇങ്ങനെ സൃഷ്ടമായി. സ്കംഭബ്രഹ്മത്തിൻെറ യുഗത്തിൽ സാധ്യയായിരുന്നു — സലിലരൂപമായ പ്രകൃതിയുണ്ടായിരുന്നു; ദേവതകളില്ലായിരുന്നു. അതിനാലാണ് അന്നു ദേവതകളുടെ നൃത്യം കൊണ്ടുണ്ടാകുന്ന സംക്ഷോഭമുണ്ടായിരുന്നില്ലെന്നു പറഞ്ഞതു്.†

---

* യദ്ദേവാ അദഃ സലിലേ സുസംരബ്ധാ അതിഷ്ഠത ‖ അത്രാ വോ നൃത്യതാമിവ തീവ്രോ രേണുരപായത ‖

(രേണു=പരമാണു) — ഋഗ്വേദം 10. 72. 6

† നാസദാസീന്നോ സദാസീത്തദാനീം
നാസീദ്രജഃ x x x ഋ. 10. 129. 1

[ന ആസീദ് രജഃ = ന ആസീദ് രേണു എന്നർത്ഥം]

ഹിരണ്യഗർഭമെന്നും വിരാട്ടെന്നും ഹൈമാണ്ഡമെന്നും അറിയുന്നതേതോ അതിൽ പുരുഷൻ വ്യാപിച്ചു സൃഷ്ടി നടത്തുന്നു. ഇതിനെപ്പറ്റി പുരുഷസൂക്തം പറയുന്നു:— പുരുഷന്റെ അമൃതരൂപമായ ത്രിപാദവും മൂർത്തരൂപമായ ഏകപാദവും ആദ്യം വിഭാവനം ചെയ്യപ്പെട്ടു. പിന്നീട് അതിൽനിന്നു് വിരാട് ഉണ്ടായി. വിരാട്ടിനകത്തു സ്വയം പുരുഷൻ ഉണ്ടായി, വ്യാപിച്ചു. (3, 4, 5)†

വിരാട്ടും ബ്രഹ്മാണ്ഡവുമൊന്നു തന്നെ. ബ്രഹ്മാണ്ഡത്തിൽ വ്യാപിച്ചിരിക്കുന്നതിനാൽ പുരുഷൻ വിഷ്ണുവെന്നറിയപ്പെടുന്നു. ഇപ്രകാരം വേദത്തിൽ സൃഷ്ടിപ്രക്രിയ വിസ്തരിച്ചിരിക്കുന്നു.

## 9. സഹസ്രശീർഷാവായ പുരുഷനും ശേഷശായിയായ വിഷ്ണുവും

അനന്തഗുണവും അനന്തപ്രവൃത്തിയും ബ്രഹ്മത്തിന്റെ അനന്തതക്കു പ്രമാണമാകുന്നു. ഗുണഭേദവും പ്രവൃത്തിഭേദവും മൂലം ഈശ്വരനു വേറെ വേറെ പേരുണ്ടാകുന്നുവെന്നേയുള്ളു. 'വ്യവേഷ്ടി വ്യാപ്നോതി' എന്ന അർത്ഥത്തിൽ 'വിഷ്ലൃവ്യാപ്തൗ' എന്ന ധാതുവിൽനിന്നു വിഷ്ണുശബ്ദം നിഷ്പന്നമാകുന്നു. ബ്രഹ്മാണ്ഡത്തിൽ വ്യാപിച്ചിരിക്കുന്ന അംശമാണു് വിഷ്ണു. സൃഷ്ടിക്കു മുമ്പുണ്ടായിരുന്ന ബ്രഹ്മരൂപിയായ പുരുഷൻ അനന്തനായിരുന്നു.

† തദണ്ഡമഭവദ്ധൈമം സഹസ്രാംശുസമപ്രഭം ||
തസ്മിൻ ജജ്ഞേ സ്വയം ബ്രഹ്മാ സർവലോകപിതാമഹഃ ||
—മനു ഒന്നാമദ്ധ്യായം

അനന്തപുരുഷൻെറ സ്വരൂപം കാണിക്കാനാണ് പുരുഷസൂക്തത്തിലെ ഒന്നാം ഋചയിൽ അനന്തം തലയും അനന്തം കണ്ണും അനന്തം കാലുമുള്ള പുരുഷനെ വർണ്ണിച്ചതു്. ഇവിടെ സഹസ്രശബ്ദം അനന്തവാചിയാണെന്നതിന്നു തക്കമില്ല. ശ്വേതാശ്വതരോപനിഷത്തിൽ (3, 11, 16, 17) കൊടുക്കുന്ന സ്പഷ്ടീകരണം നോക്കുക :—

സർവ്വാനന ശിരോഗ്രീവഃ സർവ്വഭൂതഗുഹാശയഃ
സർവ്വവ്യാപീ സ ഭഗവാൻ തസ്മാത് സർവ്വഗതഃ ശിവഃ ॥
സർവ്വതഃ പാണിപാദം തത് സർവ്വതോഽക്ഷിശിരോമുഖം ।
സർവ്വതഃശ്രുതിമല്ലോകേ സർവ്വമാവൃത്യ തിഷ്ഠതി ॥
സർവ്വേന്ദ്രിയ ഗുണാഭാസം സർവ്വേന്ദ്രിയ വിവർജ്ജിതം ।
സർവ്വസ്യ പ്രഭുമീശാനം സർവ്വസ്യ ശരണം ബൃഹത് ॥

ഇവിടെ സർവ്വശബ്ദം സഹസ്രത്തിൻെറ പര്യായവാചിയാണു്. എല്ലാ മുഖവും ശിരസ്സും ഗ്രീവയും ആ പുരുഷൻെറതുതന്നെ. എല്ലാരുടെയും ഹൃദയത്തിൽ അവനുണ്ടു്. ആ ഭഗവാൻ എല്ലാററിനെയും പൊതിഞ്ഞിരിക്കുന്ന ആ പുരുഷൻ സർവ്വഗത (എല്ലായിടത്തുമുള്ളവ) നായ ശിവനാണു്. ആ പുരുഷൻെറ കയ്യും, കാലും, കണ്ണും, ശിരസ്സും, മുഖവും കാതും എല്ലായിടത്തുമുണ്ടു്. അവൻ എല്ലാററിനെയും ചുററി പൊതിഞ്ഞുകൊണ്ടു വർത്തിക്കുന്നു. സർവ്വേന്ദ്രിയശക്തിയുള്ളവനും സർവ്വേന്ദ്രിയ വിവർജ്ജിതനുമായ ആ പുരുഷൻ എല്ലാററിൻെറയും പ്രഭുവും, ശാസകനും, രക്ഷകനുമാകുന്നു. ഗീത (11, 23) വീണ്ടും വ്യക്തമാക്കുന്നു.

രൂപം മഹത്തേ ബഹുവക്ത്രനേത്രം
മഹാ ബാഹോ, ബഹുബാഹൂരുപാദം ।

ബഹൂദരം ബഹുദംഷ്ട്രാകരാളം
ദൃഷ്ട്വാ ലോകാഃ പ്രവ്യഥിതാസ്തഥാഹം ॥

ഹേ മഹാബാഹോ, അങ്ങയുടെ അസംഖ്യം മുഖങ്ങളും കണ്ണുകളും, കൈകളും, ജംഘകളും, കാലുകളും, ഉദരങ്ങളും, ദംഷ്ട്രങ്ങളുമെല്ലാമുള്ള മഹാരൂപം കണ്ടിട്ട് ലോകവും ഞാനും വ്യാകുലരാകുന്നു. ഇവിടെയും 'അനന്തബാഹും' (11-19) ഇത്യാദി സന്ദർഭങ്ങളിലും സഹസ്രമെന്നതിനർത്ഥം അനേകം, അനന്തമെന്നാണെന്നു സ്ഥിരീകരിക്കുന്നു. ഈ അനന്തപുരുഷൻ സൃഷ്ടി നടത്തുന്നു.

ഇപ്രകാരം സൃഷ്ടി നടത്തുമ്പോൾ ബ്രഹ്മത്തിൻെറ ഒരംശം ഉപയുക്തമാകുന്നുണ്ട്. അതിൽ വ്യയം ചെയ്യുന്ന അംശത്തിന് അന്നമെന്നു പേരുവന്നു. അദ് ഭക്ഷണേ എന്ന ധാതുവിൽനിന്ന്, ക്തപ്രത്യയം വന്നിട്ട്, അന്നശബ്ദം സിദ്ധിച്ചു. ഭക്ഷിക്കപ്പെട്ടതേതോ അത് അന്നം. പുരുഷസൂക്തത്തിലെ രണ്ടാം മന്ത്രം ഇതിനെപ്പററി സൂചിപ്പിക്കുന്നു. ഭക്ഷിക്കപ്പെട്ടത് അന്നമാകുമ്പോൾ, ശേഷിച്ചത് ഉച്ഛിഷ്ടം. സൃഷ്ടിപ്രക്രിയയിൽ ബ്രഹ്മത്തിൻ്റെ ഒരംശം അന്നവും മററത് ഉച്ഛിഷ്ടവുമായി. ശേഷിച്ച ഉച്ഛിഷ്ടബ്രഹ്മത്തെ രണ്ടാം ഋച അമൃതമെന്നു വ്യവഹരിക്കുന്നു. ഇതാണു ശേഷബ്രഹ്മം. അന്നം വികൃതി പ്രാപിക്കുന്നു. അന്നരൂപമായ ജഗത്തും സർഗസ്ഥിതിലയമെന്ന പരിവർത്തനങ്ങൾക്കധീനമാണ്. ഇതാണ് മൃത്യു. മൃത്യുവിൻെറ ഭാവനയുള്ളിടത്ത് കാലപരിഛിന്നത തത്ക്ഷണം വന്നുകൂടുന്നു. യാതൊന്നിനെ കാലം ഭുജിക്കുന്നില്ലയോ അത് അമൃതം. അതിനാൽ ജഗത്തിൻ്റെ രചനയിൽ അന്നമായശേഷം ബാക്കിയിരുന്ന

ബ്രഹ്മാംശത്തിന് അമൃതമെന്നു പറയേണ്ടി വന്നു. കാലപരിഛിന്നമായ അന്നവുമായി ഭൂതഭവിഷ്യങ്ങളുടെ നിരന്തരമായ സാഹചര്യമുണ്ടായിരിക്കും. ഈ അന്നം മൃത്യുപാശത്താൽ ബദ്ധമാണെന്നിരുന്നാലും, അനന്തപുരുഷനാൽ വ്യാപ്തമാണെന്ന കാരണത്താൽ, ഇവിടെ കാലചക്രവും അനന്തമാകുന്നു. അനന്തകാലത്തെ വർഷങ്ങളാക്കി വിവരിക്ക സാധിക്കയില്ല. അതുകൊണ്ടു് പുരാണങ്ങൾ ലോമശഋഷിയെ സൃഷ്ടിച്ചു. ലോമശ ഋഷിയുടെ ഓരോ രോമത്തിൽ കാലത്തിന്റെ ഓരോ കല്പം വീതം ഒതുക്കുന്നു. ലോമശന്റെ ശരീരത്തിലെത്ര രോമമുണ്ടെന്നു ആർക്കു്. എണ്ണാൻ കഴിയും? സീമിതമായ ദൃഷ്ടാന്തംകൊണ്ടു അനന്തവസ്തുവിനെ വ്യക്തമാക്കുന്ന രീതിയാണിതു്. ഇപ്രകാരം അനന്തമായ ഭൂതഭവിഷ്യങ്ങളിൽ വർത്തിക്കുന്ന ജഗത്തിന്റേയും (=അന്നത്തിന്റേയും) അതിൽനിന്നു ശേഷിച്ച അമൃതത്തിന്റേയും അധിഷ്ഠാതാ സഹസ്രശീർഷാവായ പുരുഷനാകുന്നു.

ദൃശ്യമാനമായ ജഗത്തു് ആ പുരുഷന്റെ മഹിമയാണു്. എന്നാൽ പുരുഷൻ ഇത്രമാത്രമല്ല, ഇതിലും ഏറെ വലുതാകുന്നു. ഇതെല്ലാം (വിശ്വാഭൂതാനി) ആ പുരുഷന്റെ ഒരു പാദത്തിനു തുല്യമേ ആകുന്നുള്ളു. മൂന്നു പാദം അമൃതമായിട്ടു് സ്വന്തം പ്രകാശത്തിൽ സ്ഥിതമാണു്. (പുരുഷസൂക്തം 3). ഉത് + ശിഷ് + ക്ത = ഉച്ഛിഷ്ടം. ബ്രഹ്മത്തിന്റെ ശിഷ്ടമുള്ള ഭാഗം ഉത് അതായതു് ഊർദ്ധ്വസ്ഥാനത്തിൽ ഇരിക്കുന്നു. പ്രകാശം ദ്യുലോകത്തിലാകയാൽ ദിവി എന്ന പദം പ്രയുക്തമായി. ദ്യുലോകം ഊർദ്ധ്വസ്ഥാനമാണല്ലോ. അമൃതത്തിന്റെ അധിഷ്ഠാനം ദിവ്യ

ലോകത്തിലാക്കാൻ കാരണമിതാണ്. സൃഷ്ടി നിയമത്തിൽവന്ന അംശം ഘനീഭവിച്ചു താഴെ അടിഞ്ഞുറച്ചുമ അതിരിക്തഭാഗം ഉയൎന്നു (അതിരോഹതി). ഊർദ്ധ്വഗമനവും അധഃസമീകരണവും പുരുഷസൂക്താ നാലാം ഋചയിൽ സ്പഷ്ടമായി സൂചിപ്പിക്കുന്നുണ്ട്. ത്രിപാദ പുരുഷൻ ഉയൎന്നു, ചതുർത്ഥാംശം ഇവിടെത്തന്നെ ഇരുന്നു. ആ ഒരു പാദത്തിൽനിന്ന് (വ്യക്രാമത്) ഉത്ക്രാന്തി സംഭവിച്ചു. സാശനം (organic=സ+അശന) അന്യപദാൎത്ഥങ്ങളെ ശരീരത്തിൽ ലയിപ്പിച്ചു വളരുന്നവയേയും, അനശനം (Inorganic= ന+അശന) ജഡ പദാൎത്ഥത്തേയും കുറിക്കുന്നു. ജഗത്തിൽ ഈ രണ്ടു പദാൎത്ഥവുമേ ഉള്ളു. ചരാചരജഗത്തിൻെറ സ്ഥിതി പുരുഷൻെറ ഒരംശത്തിലാണെന്നു ഗീത (10. 42) യും ആവൎത്തിക്കുന്നു.

"വിഷ്ടഭ്യാഹമിദം കൃത്സ്നമേകാംശേന സ്ഥിതോജഗത്."

ഞാൻ ഈ ജഗത്തിനെ മുഴുവനും എൻെറ അംശമാത്രത്തിൽ ധാരണംചെയ്യുന്നു.

'ഇഹൈകസ്ഥം ജഗത്കൃത്സ്നം പശ്യാദ്യസചരാചരം॥'

ഈ എൻെറ ശരീരത്തിൽ ഒരിടത്തുമാത്രമിരിക്കുന്ന ചരാചര ജഗത്തുമുഴുവനും കാണുക എന്നു (11. 7) പറഞ്ഞതനുസരിച്ച് അൎജ്ജുനൻ (11. 13)

തത്രൈകസ്ഥം ജഗത്കൃത്സ്നം പ്രവിഭക്തമനേകധാ ।
അപശ്യദ്ദേവദേവസ്യ ശരീരേ പാണ്ഡവസ്തദാ ॥

കൃഷ്ണൻെറ വിരാട്ശരീരത്തിൻെറ ഒരററത്ത് അപ്പോൾ അനേകം പ്രകാരം വിഭക്തമായ സമ്പൂൎണ്ണജഗത്തു കണ്ടു.

കലായുക്തമായ ബ്രഹ്മത്തിന്റെ പാദങ്ങളെ പററിയ ചർച്ച ഛാന്ദോഗ്യോപനിഷത്തിൽ (4–5–8,) കാണുന്നു. പ്രാചീദിക്, ദക്ഷിണാദിക്, പ്രതീചീദിക്, ഉദീചീദിക് ; പൃഥിവീ, അന്തരിക്ഷം, ദിവ്, സമുദ്രം ; അഗ്നി സൂര്യൻ, ചന്ദ്രൻ, വിദ്യുത്; പ്രാണൻ, ചക്ഷുസ്, ശ്രോത്രം, മനസ് എന്നിങ്ങനെ നാലു നാലു കലായുക്തമായ ബ്രഹ്മത്തിൻെറ നാലുപാദം ക്രമേണ എടുത്തു പറയുന്നു. ആകെ പുരുഷനു പതിനാറു കലയുണ്ട്. കലകളുടെ ഏകത്രയുള്ള സമവായം പൂർണ്ണതയെ സൂചിപ്പിക്കുന്നു. ഷോഡശകലാത്മകമായ ചന്ദ്രബിംബം പൂർണ്ണതയോടെ പ്രകാശിക്കുംപോലെ, ജഗത്തിൽ പ്രകാശിക്കുന്ന ബ്രഹ്മവും പൂർണ്ണനാകുന്നു; എവിടേയും ന്യൂനതയില്ല. ജഗത്തിൻെറ അനന്തത ഇതുതന്നെ. വാസ്തവത്തിൽ ബ്രഹ്മത്തിൻെറ വിഭൂതികൾക്കും കലകൾക്കും അന്തമില്ല. ഛാന്ദോഗ്യോപനിഷത്തിലെ മൂന്നാമദ്ധ്യായം പതിനെട്ടാം ഖണ്ഡത്തിൽ ബ്രഹ്മത്തിൻെറ പാദങ്ങൾ നിർവചിച്ചിരിക്കുന്നു : വാക്, പ്രാണൻ, ചക്ഷുസ്, ശ്രോത്രം- ഇവ ആധ്യാത്മികപാദം ; അഗ്നി, വായു, ആദിത്യൻ, ദിശകൾ ഇവ ആധിദൈവികപാദം. ഇതു് ഉപലക്ഷണമാണ്. ബ്രഹ്മത്തിൻെറ ഏതുഭാഗത്തിൽ ഈ ജഗത്തു സ്ഥിതിചെയ്യുന്നുവോ, അതു സൂക്ഷ്മാതിസൂക്ഷ്മമാകുന്നു. ഒന്നിൽ കുറഞ്ഞ എണ്ണം വചിക്കത്തക്കതെല്ലാത്തതിനാൽ 'ഏകാംശ' മെന്നു വ്യവഹരിച്ചു എന്നേയുള്ളൂ. ഒരു പാദം, ഒരു ചരണം എന്നതിൻെറ താല്പര്യമിതാണ്. ഈ അംശം എത്ര ചെറുതായിരിക്കുമോ, ബ്രഹ്മത്തിൻെറ മഹിമയും അത്ര വലുതായി പ്രകടമാ

കം. എത്ര കുറച്ചു അന്നം ഭുജിക്കപ്പെടുമോ, അത്ര അധികം ഉച്ഛിഷ്ടവും ശേഷിക്കും. ഇപ്രകാരം ഒരു ഭാഗത്തു ശേഷന്റെയും മറ്റേഭാഗത്തു ജഗത്തിന്റെയും വിശ്വരൂപം വർത്തിക്കുന്നു. ശേഷന്റെ വലുപ്പവുമായി താരതമ്യപ്പെടുത്തുമ്പോൾ ഈ ജഗത്തു് വെറും ബിന്ദുവാണു് :—

ബ്രഹ്മാണ്ഡകുംഭകാരം ഭുജഗാകാരം നൌമി।
സ്ഥൂരേ യത്ഫണാചക്രേ ധരാ ശരണാശ്രയം വഹതി॥

—ബ്രഹ്മം തന്നെയാണു് ബ്രഹ്മാണ്ഡത്തിന്റെ സ്രഷ്ടാവു്. ആ ബ്രഹ്മാണ്ഡമാകുന്ന കുംഭത്തിന്റെ കർത്താ ശേഷനെന്നും അനന്തനെന്നും അറിയപ്പെടുന്നു. ധരാ (ഭൂഗോളം) ശേഷനെ ആശ്രയിച്ചു സ്ഥിതിചെയ്യുന്നു. അതിനാൽ ആ ശേഷന്റെ ഫണസമൂഹവിസ്തൃതിയിന്മേൽ ഒരു മൺതരിപോലെ ഭുവനമിരിക്കുന്നു എന്നു പറഞ്ഞു. ശേഷൻ അത്ര വലുതും ഭുവനം ഇത്ര ചെറുതുമെന്നു സാരം. ചെറുതും വലുതുമെന്ന ഈ വ്യവഹാരം സാപേക്ഷമാകുന്നു. താരതമ്യേന മാത്രമേ ശേഷനെ വലുതെന്നും ഭൂമിയെ ചെറുതെന്നും പറയാൻ കഴിയൂ. അന്യഥാ, വാസ്തവത്തിൽ രണ്ടും അനന്തംതന്നെ. ഭുവനത്തിന്റെ നിരന്തരവിസ്താരം വിജ്ഞാനശാസ്ത്രം സമ്മതിക്കുന്നു. ശേഷബ്രഹ്മത്തിന്റെ കാര്യം പറയേണ്ടതുമില്ല. സൃഷ്ടിയുടെ ആരംഭകാലത്തു പുറപ്പെട്ട പ്രകാശം അതിന്റെ ഉത്പത്തിസ്ഥാനമായ ദൂരസ്ഥ നക്ഷത്രത്തിൽ നിന്നു് സെക്കൻറിനു രണ്ടുലക്ഷത്തിലധികം മൈൽ സഞ്ചരിച്ചിട്ടും ഇനിയും നമ്മുടെ ഭൂലോകത്തിലെത്തിയിട്ടില്ലെന്നുകാണുന്നതു തന്നെ ഭുവനത്തിന്റെ അനന്തതയ്ക്കു തെളിവാകുന്നു.

എന്നാൽ ബ്രഹ്മത്തിൻെറ ദൃഷ്ടികോണത്തിൽ നോക്കിയാൽ ജഗത്ത് സാന്തമാകുന്നു. എപ്രകാരം ഒരു വൃത്തത്തിൻെറ പരിധിക്കു ആദിയുമന്തവുമില്ലെങ്കിലും അതിനു വെളിക്കു് ഒരു ബിന്ദു (Point) സങ്കല്പിക്കുക സാധിക്കയില്ലയോ അപ്രകാരമാണു് ജഗത്ത്. നിർമ്മിതമായ ജഗത്ത് അണ്ഡാകാരമല്ലെങ്കിൽ ബ്രഹ്മത്തിലതു് സ്ഥിതമാകയില്ല. പ്രകൃതിയിൽ നേർവര (Straight lines) കൾക്കു സ്ഥാനമില്ല. നാസദീയ സൂക്തത്തിൽ (ഋഗ്വേദം. 10. 129. 6.) "തിരശ്ചീനോ വിതതോ രശ്മിരേഷാം" എന്നു പറഞ്ഞതിനർത്ഥം സൃഷ്ടിവിസ്താരത്തിൽ പ്രകടമായ രശ്മിരേഖയുടെ വക്രത ഓർക്കണമെന്നാകുന്നു. നേർവരകൾ കോണുണ്ടാക്കുന്നതിനാൽ അതിൻെറ ഫലം സീമാനിർണ്ണയമാകുന്നു. ബ്രഹ്മാണ്ഡമെന്നു ജഗത്തിനു പേരിട്ടതുതന്നെ ജഗത്തിൻ്റെ അനന്തതയും താരതമ്യേനയുള്ള സാന്തതയും വ്യക്തമാക്കാനാണു്. പരിധിവ്യാപ്തമായ ജഗത്ത് എല്ലാവശത്തും ബ്രഹ്മത്താൽ പൊതിയപ്പെട്ടിരിക്കുന്നു എന്നു പുരുഷസൂക്തം പറയുന്നു. "സഭൂമിം വിശ്വതോ വൃത്വാ അത്യതിഷ്ഠദ്ദശാങ്ഗുലം"=ആ സഹസ്രശീർഷാ ഭൂമിയെ പൊതിഞ്ഞു, എല്ലാവശത്തുനിന്നും ചുറ്റി മൂടി, അവിടെനിന്നും കവിഞ്ഞു വീശിനില്ക്കുന്നു. അഥർവവേദത്തിൽ [10. 8. 12.] ഓതുന്നു : അനന്തബ്രഹ്മം ചുററും വീശി പരന്നു ഇരിക്കുന്നു; അനന്തബ്രഹ്മ (=ശേഷൻ) വും, ജഗത്തിൽ വ്യാപിച്ചിരിക്കുന്നതിനാൽ സാന്തമാണെന്നു വിചാരിക്കുന്ന ബ്രഹ്മവും ഒട്ടി ഒന്നായിട്ടാണിരിക്കുന്നതു്. ഇതു രണ്ടും, അതുപോലെ സാന്തജഗത്തിനെയും വിശേഷതുപോലെ തിരിച്ചറിയു

ന്നവൻ ആനന്ദമടയുന്നു. * ഭൂതഭവ്യാദി സാപേക്ഷകത്വേന വ്യവഹരിക്കുന്ന സൃഷ്ടിയും പുരുഷന്റെ സ്വരൂപംതന്നെ. എന്നാൽ വാസ്തവത്തിൽ സഹസ്രശീർഷാവായ പുരുഷൻ അതിലും എത്രയോ അധികം വലുതാണ്. അതിലും ജഗത്തിന്റെ പരിണാമഗതിയിൽ ബ്രഹ്മത്തിനു രണ്ടു പേരുവന്നുവെന്നേയുള്ളൂ. ഒന്നാമത്തെ പേർ ഉച്ഛിഷ്ടൻ. ഉച്ഛിഷ്ടൻ, ഉച്ഛേഷൻ, ശേഷൻ മൂന്നും ഒന്നാണെന്ന് എടുത്തു പറയേണ്ടതില്ലല്ലോ. സൃഷ്ടിയില്ലാതിരിക്കുന്ന അവസ്ഥയിലും സ്വധാവിശിഷ്ടമല്ലാത്തഭാഗം ശേഷനാകുന്നു, ശബലബ്രഹ്മമെന്നും ശുദ്ധബ്രഹ്മമെന്നുമുള്ള ഭേദം ഈ അവസ്ഥയിൽ ആരംഭിക്കുന്നു. ഈ അവസ്ഥയിലും വ്യാപ്യവ്യാപകബന്ധമുണ്ട്. പക്ഷെ അതു ദേശകാലപരിമിതമല്ലാത്തതിനാൽ അജ്ഞേയമാണെന്നേയുള്ളൂ. എന്നാൽ ബ്രഹ്മാണ്ഡമുണ്ടായപ്പോൾ ആ അണ്ഡത്തിൽ വ്യാപനശീലഗുണം ഹേതുവായിട്ടു, ബ്രഹ്മത്തിന്റെ വിഷ്ണുസ്വരൂപം വ്യവഹാരത്തിൽവന്നു. അങ്ങനെ

---

* അനന്തം വിതതം പുരുത്രാനന്തമന്തവച്ചാ സമന്തേ | തേ നാകപാലശ്ചരതി വിചിന്വൻ വിദ്വാൻ ഭൂതമുത ഭവ്യമസ്യ|| (അനന്തം) അന്തമില്ലാത്ത ബ്രഹ്മം - ശേഷൻ - (പുരുത്രാ=സർവതഃ=വിശ്വതഃ) എല്ലായിടത്തും ചുററി (വിതതം) പരന്നു വീശിയിരിക്കുന്നു. (അനന്തം) അന്തരഹിതബ്രഹ്മവും (അന്തവത് ച) സാന്തമാകുന്നെന്നപോലെ അറിയപ്പെടുന്ന ബ്രഹ്മവും (സമന്തേ) ഒട്ടി ഒന്നായിരിക്കുന്നു. (തേ) രണ്ടിനേയും (വിചിന്വൻ) അറിഞ്ഞിട്ട്, (അസ്യ) ഈ ബ്രഹ്മത്തിന്റെ. (ഭൂതമുത ഭവ്യം വിദ്വാൻ) സാന്തജഗത്സൃഷ്ടിയെ അറിയുന്നവൻ (നാകപാലശ്ചരതി) ആനന്ദം അടയുന്നു. ജ്യേഷ്ഠസൂക്തത്തിൽ "പുരുത്രാ", പുരുഷസൂക്തങ്ങളിൽ "വിശ്വതഃ" യജുർവേദത്തിൽ "സർവതഃ" എന്ന പാഠങ്ങൾ ഉണ്ട്. പുരുഷസൂക്തത്തിലെ "യദ് ഭൂതം യച്ച ഭാവ്യം", അഥർവത്തിലെ "ഭൂതമുത ഭവ്യം" - രണ്ടും സാന്തജഗത്തിനെ കുറിക്കുന്നു.

ഈ സൃഷ്ടി വിഷ്ണുവായി. ഇതിനാധാരം അനന്തനാകുന്നു. അനന്തൻ അല്ലെങ്കിൽ ശേഷൻ ആശ്രയമായിട്ടു് വിഷ്ണു വർത്തിക്കുന്നു. * ശേഷനെ ആധാരമാക്കി, ശേഷനെ തല്പമായി സങ്കല്പിച്ചു്, അതിന്മേൽ വിഷ്ണു ശയിക്കുന്നു എന്നു പുരാണകാരന്മാർ വർണ്ണിച്ചതിന്റെ മൂലം ഇതാണു്. അനന്തശയനത്തിന്റെ താത്വികാർത്ഥം ഇതുകൊണ്ടു സ്ഫുരിക്കുമെന്നു വിശ്വസിക്കുന്നു. ശേഷശായിയായ വിഷ്ണുവിന്റെ രൂപകല്പന ഇങ്ങനെയാണു് ഉണ്ടായതു്.

വിഷ്ണുവിനു നാരായണനെന്നും കേശവനെന്നും നാമാന്തരങ്ങളുണ്ടു് 'നാരായണ'ന്റെ വ്യുൽപത്തി മുമ്പു കൊടുത്തിട്ടുണ്ടു്. "കേ ജലേ ശവതി ഗതികർമ്മാ കേശവഃ" ജലം അവ്യക്തപ്രകൃതിയെ കുറിക്കുന്നു. ഇപ്പോൾ ദൃഷ്ടിഗോചരമാകുന്ന ജഗത്തു് മഹത്തത്വമാകുന്നു. ഇതിന്റെ പൂർവ്വായനം, അധിഷ്ഠാനം, അവ്യക്തപ്രകൃതിയായിരുന്നു. അതിനു് നാരം, ആപ്, ക്ഷീരസാഗരം എന്നെല്ലാം പേരുണ്ടു്. വിഷ്ണു എന്ന ബ്രഹ്മാണ്ഡം ഈ ക്ഷീരസാഗരത്തിൽ ശയിക്കുന്നു; അതിനാധാരം ശേഷബ്രഹ്മമാകുന്നു. സ്കംഭബ്രഹ്മത്തെ ആശ്രയിച്ചു് ഒട്ടിയിരിക്കുന്ന സ്വധയിൽ സൃഷ്ടികർത്താവായ ബ്രഹ്മാംശം വ്യാപിച്ചിരിക്കുന്നു എന്നു സാരം. കല്പാന്തത്തിൽ വിഷ്ണു ജഗത്തിന്റെ അനന്തദേശകാലപരിഛിന്നമായ രൂപത്തെ തന്നിൽ ലീനമാക്കിക്കൊണ്ടു അവ്യക്ത പ്രകൃതിയായ ക്ഷീരസാഗരത്തിൽ കിടക്കുന്നു.

* "അനന്തഃ കേശവേ ശേഷേ പൂർവ്വാന്നിരവധൌ ത്രിഷു" എന്നു മേദിനീ. അനന്തനാമവും ശേഷനാമവും പൎയ്യായവാചികളാണെന്നു എല്ലാ കോശങ്ങളും സമ്മതിക്കുന്നു. (ശേഷശയനം=അനന്തശയനം.) ഉച്ഛിഷ്ടനെ സംബന്ധിച്ച പ്രസംഗം അഥർവവേദത്തിൽ നോക്കുക.

## 10. പദ്മനാഭകല്പനയുടെ രഹസ്യം

സൃഷ്ടി ആരംഭിക്കുമ്പോൾ വിഷ്ണുവിൻെറ നാഭിയിൽനിന്നു കമലയോനിയായ ബ്രഹ്മാവു് ഉയരുന്നു. ഉപബൃംഹണശക്തിക്കു ബ്രഹ്മാവെന്നു പേരിട്ടിരിക്കുന്നു. നാഭിയെന്നാൽ ഒരു വസ്തുവിൻെറ മദ്ധ്യബിന്ദു. ശക്തിയുടെ കേന്ദ്രം മദ്ധ്യബിന്ദുവിലാണു്. വസ്തുവിന്റെ 'സെൻററി' ൽ ആഘാതവിഘാതവും ക്രിയാപ്രതിക്രിയയും ആരംഭിക്കുന്നു. വിഷ്ണുപുരുഷൻ സൃഷ്ടി ആരംഭിക്കുമ്പോൾ, പ്രളയാന്തത്തിൽ ബ്രഹ്മത്തിൻെറ തപസ്സ്ബഹിർനിക്ഷിപ്തമാകേണ്ടിവരുന്നു. പ്രളയാരംഭത്തിൽ അന്തർമഖമായ് അകത്തോട്ടു സംഹൃതമായ (വലിഞ്ഞ) തപഃശക്തിയെ പുറത്തോട്ടു് എറിയാതെ സൃഷ്ടിവിസ്താരം നടക്കയില്ല. അതു വിഷ്ണുവിൻെറ നാഭിയിൽ (സെൻററിൽ) കൂടി വേണം ചെയ്യാൻ. കല്പത്തിൻേറയും പ്രളയത്തിൻേറയും അവധി നിശ്ചിതമാണു്. എത്രസമയം കല്പത്തിനു നിശ്ചയിച്ചിട്ടുണ്ടോ, അത്രയുംതന്നെ സമയം പ്രളയത്തിനും നിയതമാകുന്നു. അഥർവവേദം (8. 2, 21) കല്പ(Cosmos)ത്തിനു നിയതമാണെന്നു പറയുന്ന അവധി 4,32,00,00,000, വർഷമാണു്. സ്പന്ദനത്തിന്റെ ബഹിന്നിക്ഷേപം സൃഷ്ടിയും അന്തർമുഖമായപ്രതിക്രിയ പ്രളയവുമാകുന്നു. 'അഭീദ്ധമായ തപസ്സ്'എന്നു വേദത്തിൽ പറയുന്നതിതിനെ പറ്റിയാണു് പ്രവൃത്തിയുടേയും നിവൃത്തിയുടേയും ചക്രം അനന്തകാലം വരെനടക്കുന്നു. പ്രളയത്തിലെ സ്പന്ദനം സൃഷ്ടിയായും സൃഷ്ടിയിലെ പ്രതിസ്പന്ദനം പ്രളയമായും ചുററുന്നു. 'കാലഃകാ

ലേന പീഡയൻ'–എന്ന മനുവചനം ഇതാണ് വ്യക്തമാക്കുന്നതു്. പ്രളയമാകുമ്പോൾ വിഷ്ണുവിന്റെ ഉപബൃംഹണാത്മകമായ സ്വരൂപം ചുരുങ്ങുന്നു.

സൃഷ്ടി ആരംഭിക്കാറാകുമ്പോൾ പുരുഷന്റെ നാഭിയിൽനിന്നു് ഉദ്ഗതമായ അംബുരുഹ (കമല) ത്തെ ആധാരമാക്കിയിരിക്കുന്ന ബ്രഹ്മാ പ്രജാപതിയാകുന്ന വിഷ്ണുവിന്റെ ഒന്നാമത്തെ ഉത്ക്രാന്തിയാകുന്നു. വീണ്ടും ഉത്ക്രാന്തമായിട്ടു് ദക്ഷാദിപ്രജാപതികൾ പ്രകടമാകുന്നു. യുഗാന്തത്തിൽ സൃഷ്ടി സ്വരൂപത്തിൽ നിന്നു 'സ്വ'രൂപത്തിൽ ലയിച്ചു്, അവസാനം ആദ്യത്തെ ധാതാവിന്റെ അവസ്ഥയിൽ എത്തിച്ചേരുന്നു. ഈ പിതാമഹനും വിഷ്ണുവിന്റെ മഹിമയെ സാനന്ദം സാശ്ചര്യം വാഴ്ത്തികൊണ്ടു് അതിൽ വിലീയമാനമാകുംപോലെ തോന്നിക്കുന്നു. അപ്രകാരമുള്ള പുരുഷൻ കല്പാന്തകാലത്തിൽ അവ്യക്തപ്രകൃതിയായ ക്ഷീരസാഗരത്തിൽ ശയിക്കുന്നു.* ആത്മവൃത്തികളെ സഹസ്രരൂപേണ നിരോധിക്കയാൽ ആ അവസ്ഥയ്ക്കു യോഗനിദ്ര എന്നപേരു വന്നു. വിഷ്ണുപുരുഷന്റെ ഉത്ക്രാന്തിയെ സംബന്ധിച്ച ഇത്ര മഹത്വമേറിയ ദർശനത്തത്തെ കലാകാരന്മാർ കമലമായി വർണ്ണിച്ചു.

കമലമെന്നതിനു കോശങ്ങളിൽ 'കശേശയഃ' (കശേ ജലേ ശയഃ) എന്നർത്ഥം കൊടുക്കുന്നു. കേശവനും (കേ

---

* നാഭിപ്രരൂഢാംബുരുഹാസനേന
സംസ്തൂയമാനഃ പ്രഥമേന ധാത്രാ ||
അമും യുഗാന്തോചിതയോഗനിദ്രഃ
സംഹൃത്യലോകാൻ പുരുഷോഽധിശേതേ || (കവിവചനം)

ജലേ ശയഃ) നാരായണനം (നാരാഃ ജലാനി തത്ര അയനം യസ്യ) ഈ അർത്ഥത്തിൽതന്നെ പ്രയോഗിക്കപ്പെടുന്നു. 'കഃ' എന്നതു് വിരാട്ഹിരണ്യഗർഭൻെറ പേരാണു്. അതിൽ വിഷ്ണുപുരുഷൻ ജനിക്കുന്നു.* അംഭസ്സിൽ പൊന്തുന്നതാണു് അംബോരുഹം. അംഭസ് പ്രകൃതിയാണല്ലോ. † 'ക' എന്ന ഹൈമാണ്ഡം ഏതു വൈരാജപുരുഷനെ ധാരണം ചെയ്യുന്നുവോ, ആ പുരുഷൻ തന്നെ കമലം. അതിൻെറ ശക്തി (സ്വധാ) കമലാ ; അവിടെ വർത്തിക്കുന്ന ബ്രഹ്മാ കമലാസനൻ അല്ലെങ്കിൽ കമലയോനി. അവ്യക്തപ്രകൃതിയിൽ വിഷ്ണുവിൻെറ പ്രവേശം കാണിക്കാനായി, ഹിരണ്യഗർഭനെന്ന രണ്ടാം അവസ്ഥ സങ്കല്പിച്ചു; അതുപോലെ അംഭോരൂപമായ പ്രകൃതിയിൽ നില്ക്കുന്ന പ്രസൂനത്തിൻെറ കല്പന പുരാണങ്ങളിൽ ഉണ്ടായി. അനന്തശീർഷനായ പുരുഷൻെറ സ്വരൂപവുമായിണക്കുവാൻ വേണ്ടി ആയിരം പത്തിയുള്ള ശേഷനാഗത്തെ സൃഷ്ടിച്ചതുപോലെ, ആയിരം ഇതളുള്ള താമരയും കവികൾ നിർമ്മിച്ചു എന്നേയുള്ളു. സർവ്വാത്മകരൂപത്തിൽ ശേഷനെ കണ്ട കവിയുടെ മനസ്സിൽ ശേഷൻെറ അനന്തത പ്രതിഫലിച്ചിരുന്നു. അനന്തവസ്തു നേർവരകൊണ്ടു് അഭിവ്യക്തമാകയില്ല. നേർവര

* "തതോ വിരാഡജായത വിരാജോ/ധിപൂരുഷഃ"

—പുരുഷസൂക്തം

തദണ്ഡമഭവദ്ധൈമം സഹസ്രാംശുസമപ്രഭം |
തസ്മിൻ ജജ്ഞേ സ്വയം ബ്രഹ്മാ സർവ്വലോകപിതാമഹഃ|

—മനു.

† തതഃസ്വയംഭൂർഭഗവാൻ സിസൃക്ഷുർവിവിധാഃ പ്രജാഃ |
അപ ഏവ സസർജാദൌ താസുവീർയ്യമവാസൃജത്

—ഹരിവംശം. 1, 1. 27

എവിടെയെങ്കിലും അവസാനിക്കാം. എന്നാൽ വൃത്തത്തിന്റെ നില നേരെ മറിച്ചാണു്. വൃത്തരേഖ ആദ്യന്തരഹിതമാകുന്നു. സർപ്പം ചുററി വൃത്താകാരത്തിലാണിരിക്കാറു്. കുണ്ഡലിച്ചുട്ടിയിരിക്കുന്ന ശേഷസർപ്പത്തിന്റെ വൃത്താകൃതി ശേഷബ്രഹ്മത്തിന്റെ അനന്തതയെ സൂചിപ്പിക്കുന്നു* താമരയുടെ തണ്ടിന്റെയും അർത്ഥമിതാണു്. ഗഹനവും ഗംഭീരവുമായ ജലത്തിൽ താമരയുടെ തണ്ടു് എവിടെവരെ എന്നനുമാനിക്കാൻ വയ്യാത്തവണ്ണം നീണ്ടു നീണ്ടുപോകുന്നു. താമരവള്ളി ചുററിയാൽ അഴിക്കാൻ പ്രയാസമാണെന്നതിന്റെ സാരം അതിന്റെ അജ്ഞാതമായ അന്തമാണു്.

## 11. പുരാണകഥയുടെ താത്പര്യം

ശേഷന്റെ വാസ്തവിക രൂപമെന്തെന്നു ഭാഗവതം പഠിപ്പിക്കുന്നുണ്ടു്. മഹാഭാരതത്തിലെ ആദിപർവ്വം 36-ാം അദ്ധ്യായത്തിൽ ശേഷൻ പൃഥിവി വഹിക്കുന്ന കഥ കാണുന്നു. അവിടെ ശേഷനെ നാഗരാജനെന്നും അനന്തനെന്നും വിളിക്കുന്നു. കഥയിൽ ശേഷന്റെ സർപ്പാത്മകത്വത്തിനു വലിയ പ്രാധാന്യം കൊടുത്തിരിക്കുന്നു. നാഗരാജനായ ശേഷനേയും ഉച്ഛിഷ്ടബ്രഹ്മത്തിന്റെ ശേഷരൂപകല്പനയേയും താദാത്മ്യം വരുത്തി കുഴച്ചതിന്റെ കാരണം വ്യക്തമാകുന്നില്ല. ഭാഗവതത്തിൽ (സ്കന്ധം 5. അദ്ധ്യാ. 25) ശേഷനായ അനന്തനെ സ്തുതിക്കുന്നു. അതു മഹാഭാരതകഥയുണ്ടാക്കിയ ഭ്രമം നീക്കാനായി എഴുതിയ

*അതോഽനന്തേന തഥാഹി ലിംഗം X X ഉഭയവ്യപദേശാത്തു അഹികുണ്ഡലവത്| ബ്രഹ്മസൂത്രം. 3. 2, 25-27. സമന്വയിക്കുക.

ത്തുപോലെ തോന്നുന്നു. നാസദീയസൂക്ത (ഋക്.10.129) ത്തെ ആശ്രയിച്ച് തൈത്തിരീയബ്രാഹ്മണ (2. 8. 9) ത്തിലും മഹാഭാരതത്തിലെ ശാന്തിപർവ് (342 8)ത്തിലും കാണുന്ന ദാർശനികചിന്തയുടെ വെളിച്ചത്തിൽ ഭാരതത്തിലെ ശേഷനാഗകഥ പ്രക്ഷിപ്തമാണെന്നു കരുതാവുന്നതാണുതാനും.*

ലോകസംഹാരത്തിനുള്ള സമയമായാൽ, ആ സംജിഹീർഷയുടെ ഫലമാകുന്ന രുദ്രൻ, പരമാത്മാവിന്റെ സംകർഷണ രുദ്രരൂപം, പ്രകടമാകുന്നു. പൃഥിവിയുടെ അടിയിൽ പാതാളത്തിൽ വർത്തിക്കുന്ന ഭഗവാന്റെ താമസീകലയുടെ പേർ അനന്തനെന്നാണ്. അതിനെ സാത്വതി (സത്വത് ശേഷരൂപമായ ബലരാമനുമായി ബന്ധമുള്ളത്) എന്നും സങ്കർഷണനെന്നും പറയുന്നു. ലോകങ്ങളെ തന്നിൽ സംകൃഷ്ടമാക്കുന്നതിനാലതിനു സങ്കർഷണമെന്നു പേരിട്ടു. ആ അനന്തനായ സഹസ്രശീർഷ-പുരുഷന്റെ ഒരു ശിരസ്സിൽ വച്ചിരിക്കുന്ന പൃഥിവീമണ്ഡലം കടുകുപോലെ കാണപ്പെടുന്നു.† ഇത്ര മഹാനായ പുരുഷനിലാണ് വിശ്വത്തിലെ സകല 'ഭൂതഭവദ്ഭവിഷ്യ' സൃഷ്ടി

* കൂടാതെ വനപർവം 188 അധ്യായം— സംവർത്താഗ്നിയെപ്പറ്റി പറയുന്നിടത്ത് ഏഴു ദിനകരന്മാരുടെ കഥ വരുന്നതിൽ ഋ, 10. 72 ലെ മാർത്താണ്ഡസൃഷ്ടി പ്രതിഫലിക്കുന്നു.

† അസ്യേദം ക്ഷിതിമണ്ഡലം ഭഗവതോഽനന്തമൂർത്തേഃ
സഹസ്രശിരസഃ ഏകസ്മിന്നേവ ശീർഷണി ധ്രിയമാണം
സിദ്ധാർത്ഥ ഇവ ലക്ഷ്യതേ ||. (ഭാഗവതം. 5. 25)

[സിദ്ധാർത്ഥഃ=കടുക്. സഹസ്രശിരസഃ = സഹസ്രശീർഷാവായ പുരുഷന്റെ ഏകസ്മിൻ ശീർഷണി = ഒരംശമെന്നർത്ഥം. പുരുഷസൂക്തം 3. 2-ാം ഋച നോക്കുക)

അടങ്ങിയ ഇത്ര ചെറിയ ത്രിലോകി ഇരിക്കുന്നത്. പ്രളയത്തിൽ സംകർഷണനെന്ന രുദ്രരൂപമെടുക്കുന്ന പുരുഷനും, സർഗാവസ്ഥയിൽ അനന്തഗുണസാഗരമായി വർത്തിക്കുന്ന ആദിദേവനായ അനന്തനും ഭിന്നമല്ല. ആ പരമപുരുഷൻ തന്നെയാണ് സൃഷ്ടിയിൽ സ്വതഃ സിദ്ധമായ സംഹാരശക്തിയെ അടക്കി വെച്ചുകൊണ്ട് വിശ്വമംഗളം ചെയ്യുന്നത്. ദേവതകളും, അസുരന്മാരും, നാഗഗന്ധർവാദികളും, സിദ്ധന്മാരുമെല്ലാം ആ അനന്തപുരുഷനെ ധ്യാനിക്കയും, ഇങ്ങനെ ശ്രുത്യർഥപ്രകാശിതനായ അനന്തപുരുഷന്റെ പ്രസാദംകൊണ്ടു മോക്ഷം നേടുകയും ചെയ്യുന്നു. വേദങ്ങളുടെ പ്രഥമജ്ഞാതാവായ ബ്രഹ്മാവിനു മുമ്പിൽ സാമവിദ്യാപാരംഗതനായ നാരദൻ ഈ പുരുഷനെ സ്തുതിക്കുന്നു. വിശ്വത്തിന്റെ ഉത്പത്തിസ്ഥിതിലയത്തിനു ഉപാദാനമായ പ്രകൃതിയിലെ സത്വാദിഗുണങ്ങൾ ആരുടെ പ്രേരണയും ഇച്ഛയും മൂലം അതാതിന്റെ പ്രവൃത്തി ചെയ്യുന്നുവോ, ആ പുരുഷന്റെ രൂപം നിത്യവും അകൃത (അനാദി) വുമാകുന്നു. ആ പുരുഷൻ തനിയേ എല്ലാ പ്രപഞ്ചത്തേയും വഹിക്കുന്നു. ആ ബ്രഹ്മത്തിന്റെ മാർഗ്ഗമാരറിയുന്നു ?*

---

* സ ഏവ ഭഗവാനനന്തോ/നന്ത ഗുണാർണ്ണവ ആദിദേവ ഉപസംഹൃതാമർഷരോഷവേഗോ ലോകാനാം സ്വസ്തയ ആസ്തേ। ധ്യായമാനഃ സുരാസുരോരഗ സിദ്ധഗന്ധർവ വിദ്യാധര മുനിഗണൈഃ x x യ ഏഷ ഏവ മനുശ്രുതോ ധ്യായമാനോ മുമുക്ഷൂണാമനാദികാലകർമ്മവാസനാഗ്രഥിതമവിദ്യാമയം ഹൃദയഗ്രന്ഥിം സത്വരജസ്തമോമയമന്തർഹൃദയംഗത ആശുനിർഭിനത്തി തസ്യാനുഭാവാൻ ഭഗവാൻ സ്വായംഭുവോ നാരദഃ സഹ തുംബുരുണാ സഭായാം ബ്രഹ്മണഃ സംശ്ലോകയാമാസ ।

അനന്തന്റെ ഇപ്രകാരമുള്ള സ്വരൂപം മനസ്സിലാക്കിയവർ ശേഷൻ പാമ്പാണെന്ന് എങ്ങനെ പറയും? ആരുടെ അനന്തസ്വരൂപം കണ്ടാൽ ഹൃദയഗ്രന്ഥി അഴിയുമോ* അത് അനന്തബ്രഹ്മമാണെന്നേ ജ്ഞാനികൾ ധരിക്കൂ. സൃഷ്ടിക്കു മുമ്പു നിഷ്കളമായിരുന്നബ്രഹ്മം സൃഷ്ടിയിൽ സകലനായി മാറുന്നു. എങ്കിലും നിഷ്കളഭാവം സകലഭാവത്തെക്കാൾ തുലോം വലുതാണ്. നിഷ്കളഭാവം ശേഷനും സകലഭാവം വിഷ്ണുവുമാകുന്നു.

## 12. പുരുഷന്റെ പ്രാജാപത്യയജ്ഞം.

സൃഷ്ടിക്കുമുമ്പ്, സ്വധയോടു ചേർന്നിരുന്ന ബ്രഹ്മം വ്യവഹാരമില്ലാതിരുന്ന ആ അവസ്ഥയിൽ, ഹരിവംശ (3.16,2) ത്തിൽ പറയും പോലെ, അദക്ഷിണമായിരുന്നു. ദക്ഷിണാകർമ്മം യജ്ഞത്തിന്റെ ഉപലക്ഷണമാണ്. ആ അവസ്ഥയിൽ ബ്രഹ്മത്തിന്റെ സൃഷ്ടിയജ്ഞം സ്തബ്ധമായിരുന്നു. സ്വധ നിശ്ചലമായി ബ്രഹ്മത്തിലണഞ്ഞിരുന്നതിനാൽ ഉത്ക്രാന്തിക്കുള്ള തള്ളൽ കിട്ടിയിരുന്നില്ല.

---

ഉത്പത്തിസ്ഥിതിലയഹേതവോഽസ്യ കല്പാഃ സത്ത്വാദ്യാഃ പ്രകൃതിഗുണാ യദീക്ഷയാസൻ ।
യദ്രൂപം ധ്രുവമകൃതം യദേകമാത്മന്നാനാധാത് കഥമുഹ വേദ തസ്യ വർത്മ ॥

— ഭാഗവതം, 5. 25.

[പു. സൂ. ഉപ 16 നോക്കുക]

* നിർഭിനത്തി ഹൃദയഗ്രന്ഥിം । (ഭാഗവതം 5. 25)

ഭിദ്യതേ ഹൃദയഗ്രന്ഥിഃ x x തസ്മിൻ ദൃഷ്ടേ പരാവരേ ॥ (മുണ്ഡകോപനിഷത്, 2. 2. 8) പരാവരേ=പരബ്രഹ്മവും അപരബ്രഹ്മവും.

ഇങ്ങനെ സ്വധ ബ്രഹ്മത്തിൽ ലയിച്ചിരുന്ന അവസ്ഥയാണു് പ്രലയം. സ്വധയെന്ന മൂലപ്രകൃതിക്കു ത്രൈഗുണ്യമെന്നും പേരുണ്ടു്. സത്വം, രജസ്, തമസ്, ഈ മൂന്നു ഗുണങ്ങളുടെ സാമ്യാവസ്ഥ അഥവാ സ്തബ്ധാവസ്ഥയാണു് പ്രകൃതി.* പ്രലയകാലത്തു് പ്രകൃതിയുടെ ഗുണമായ മൂന്നു പ്രവണത (tendency) കളും സാമ്യാവസ്ഥയിലിരുന്നു.‡ ഈ പ്രവണതകൾ അന്യോന്യം സംഘർഷണം ചെയ്യുമ്പോളുണ്ടാകുന്ന ഫലമാണു് പ്രകൃതിയുടെ പരിണാമം. ഗുണസാമ്യം പ്രകൃതിയുടെ സ്വഭാവമാകുന്നു. പ്രകൃതിയുടെ ഗുണസാമ്യ (equilibrium) ത്തിനു വിച്യുതി സംഭവിക്കാതെ പരിണാമം സംഭവിക്കുന്നില്ല. ജഗത്തിന്റെ നിർവ്വിശേഷമായ ഉപാദാന(homogeneous rootmatter)മാണെല്ലോ പ്രകൃതി. അങ്ങിനെയാകുമ്പോൾ ഗുണസാമ്യം സ്ഥായിയാകാനിടയില്ല. അതു ഭംഗുര (unstable equilibrium) മാകുന്നു. സാമ്യാവസ്ഥ ഭംഗുരമാകുന്നതുകൊണ്ടു് ആ അവസ്ഥയിൽ ശക്തിസമൂഹത്തിന്റെ സാമഞ്ജസ്യമുണ്ടെന്നും സമ്മതിക്കാം. എന്നാൽ വെളിക്കു നിന്നു ഏതെങ്കിലും ശക്തി, അതെത്ര തുച്ഛമായാലും വേണ്ടില്ല, അതിൽ വന്നു വീഴാതെ സാമ്യാവസ്ഥയ്ക്കു ഭംഗം വരുകയോ, ആ നിർവ്വിശേഷമായ ഉപാദാനം വികാരഗ്രസ്തമാകയോ ചെയ്യു

* തമഃ = Resistance (or inertia), രജഃ=Activity സത്വഃ = Harmony. ഇവ തമ്മിലുള്ള സംഘർഷണത്തിൽ ഏതു ഗുണം ജയിക്കുന്നുവോ അതിന്റെ ഫലം യഥാക്രമം അപ്രകാശം, (ഗുരുത്വം), പ്രവൃത്തി (ചാഞ്ചല്യം), പ്രകാശകം (ലഘുത്വം) ഇവയാണു്. [സാമ്യാവസ്ഥ= equilibrium =(ജഡപദാർത്ഥമായ) പ്രകൃതിയുടെ പ്രവണതകൾ സ്തബ്ധമായിരിക്കുന്ന അവസ്ഥ]

ന്നില്ല.* ഇപ്രകാരം നിരന്തരം നിർവിശേഷത്തെ സവിശേഷത്തിൽ പരിണതമാക്കാനായി വന്നു വീണുകൊണ്ടിരിക്കുന്ന അതിരിക്ത ശക്തി (further force) യാണു് പുരുഷൻ. †

പ്രകൃതിയെ പുരുഷനിൽനിന്നു വേറെയാക്കി വർണ്ണിക്കുന്നതു് വ്യവഹാരസൌകര്യത്തിനായാണു്. വാസ്തവത്തിൽ പ്രകൃതിയിൽ പുരുഷൻ വ്യാപിച്ചിരിക്കുന്നു. പ്രകൃതി പുരുഷനിൽ അധിഷ്ഠിതമാകുന്നു; പുരുഷന്റെ തപസ്സാണു് പ്രകൃതിയിൽ ഗുണസാമ്യം തകർക്കുന്നതും. ഇതു് പുരുഷന്റെ നിരന്തരമായ യജ്ഞമാകുന്നു. പുരുഷസൂക്തത്തിൽ ബ്രഹ്മത്തിന്റെ ഈ യജ്ഞത്തെപ്പററി പറയുന്നു— "യത് പുരുഷേണ ഹവിഷാ ദേവാ യജ്ഞമതന്വത" ആ പുരുഷനെ ഹവിസ്സാക്കി ദേവതകൾ യജ്ഞവിസ്താരം ചെയ്യുന്നു. ദേവതകൾ ഇന്ദ്രാദി ഏഴു ശക്തികളാണു്. ദേ

* The condition of homogeneity is a condition of unstable equilibrium. The phrase 'unstable equilibrium' is one used in mechanics to express a balance of forces of such kind that the interference of any further force, however mimute, will destroy the arrangement previously subsisting and bring about a totally different arrangement.

It is clear that not only the homogeneous must lapse into the non-homogeneous, but that more homogeneous must tend to become less homogeneous.

Herbert Spencer's First Principles : the instability of the homogeneous. P. 358.

† മയാധ്യക്ഷേണ പ്രകൃതിഃ സൂയതേ സചരാചരം |
ഹേതുനാനേന കൌന്തേയ ജഗദ്വിപരിവർത്തതേ |
—ഗീതാ 9-10.

വതകളുടെ സാഫല്യം ബ്രഹ്മത്തിന്റെ മഹിമയാലുണ്ടാകുന്നു. ‡ ദേവതകളുടെ യജ്ഞം ബ്രഹ്മസംസ്പർശംകൊണ്ടു്, ബ്രഹ്മത്തെ ഹവിസ്സാക്കി, സ്വധയിലിരിക്കുന്ന ബ്രഹ്മത്തിൽ നിരന്തരം നടക്കുന്നു. അപ്പോൾ, പുരുഷനിൽ പുരുഷനെ ഹവിസ്സാക്കി പുരുഷസൃഷ്ടിയായ പുരുഷവിഭൂതികൾ (ദേവതകൾ) പുരുഷനാലെന്ന വണ്ണം യജ്ഞം വിസ്തരിക്കുന്നു. അങ്ങനെ യജ്ഞരൂപത്തിലുള്ള സൃഷ്ടിയുടെ വിധാനം, അതായതു ജഗത്തിന്റെ നിർമാണം മുന്നോട്ടു പോകുന്നു.

ദേവതകൾ യജ്ഞം തുടങ്ങിയപ്പോൾ ബാഹ്യസാമഗ്രി ലഭ്യമല്ലായിരുന്നു. അതിനാൽ ഋഗ്വേദം പത്താം മണ്ഡലം നൂററിമുപ്പതാം സൂക്തത്തിൽ (ഋച. 3) ചോദിക്കുന്നു—

കാസീത് പ്രമാ പ്രതിമാ കിം നിദാനം-
മാജ്യം കിമാസീത് പരിധിഃ ക ആസീത് ? ।
ഛന്ദഃ കിമാസീത് പ്രഉഗം കിമുക്ഥം
യദ്ദേവാ ദേവമയജന്ത വിശ്വേ ? ॥

സൃഷ്ടിയുടെ ആദിമാവസ്ഥയിൽ ദേവതകൾ പ്രാജാപത്യയജ്ഞം നടത്തിയപ്പോൾ അത്ഥമെന്തായിരുന്നു ? അളവു് എന്തായിരുന്നു ? നിദാനമെന്തായിരുന്നു ? നെയ്യ് എന്തായിരുന്നു ? പരിധി എന്തായിരുന്നു? ഛന്ദസ്സ് ഏതായിരുന്നു ? പ്രഉഗമേതായിരുന്നു ? ഏതായിരുന്നു ഉക്ഥം ? പുരുഷസൂക്തത്തിലെ അനന്തരഋചകൾ ഇതിനുത്തരം നൾകുന്നു. ആദ്യം പുരുഷന്റെ സ്വരൂപം അഞ്ചു ഋച

‡ കേനോപനിഷത്തിന്റെ വിഷയമിതാണു്.

കളിൽ സ്മരിപ്പിക്കുന്നു. പിന്നീട് ആ പുരുഷനെക്കൊണ്ടു് യജ്ഞം നടത്തുന്നു. അതാണു് സൃഷ്ടിയജ്ഞം. അതിൽനിന്നു് അനന്തവിശ്വം ഉയരുന്നു. വസന്തം, ഗ്രീഷ്മം, ശരത് എന്നിവയെകൊണ്ടു സംവത്സരാത്മകമായ സത്രം സങ്കല്പിക്കുന്നു. ഈ സത്രത്തിൻെറ ചക്രവത്പരിവർത്തനംമൂലം പ്രകൃതി വീണ്ടും വീണ്ടും വികാരം പ്രാപിക്കുന്നു, വീണ്ടും വീണ്ടും സ്കംഭബ്രഹ്മത്തിലടങ്ങുന്നു. ഇതിൻെറ ഉത്ക്രമം ഇപ്രകാരമാണു്. (1) സ്കംഭബ്രഹ്മം (2) ശബലമെന്നും ശുദ്ധമെന്നുമുള്ള വിഭാവം (3) സ്വധയിൽ സൃഷ്ടിക്രിയ പ്രേരിപ്പിക്കുന്ന സൃഷ്ടികർത്താവായ വിരാട് (ഹൈമാണ്ഡം) (4) പുരുഷൻ.

ഹിരണ്യവർണ്ണമായ അണ്ഡം, ഹേക്കലിൻെറ നെബ്യുലാ, ഉദകമെന്ന അവ്യക്തപ്രകൃതിയിൽ സ്ഥിതിചെയ്യുന്നു. ആ അണ്ഡത്തിനകത്തു് പ്രജാപതിയായ ഭഗവാൻ വ്യാപിക്കുന്നു. അനന്തരം സംവത്സരം ഉണ്ടാകുന്നു. ആ അണ്ഡം രണ്ടായി പിരിയുന്നു, ദ്യുലോകമെന്നും ഭൂമിയെന്നും.* ഇപ്രകാരമുള്ള ഹിരണ്യാണ്ഡത്തെ പുരാണകാരന്മാർ കമലമെന്നു പറഞ്ഞു. ബ്രഹ്മാവിൻെറ ഉത്പത്തിക്കുള്ള കാലമായപ്പോൾ സൂര്യനെപ്പോലെ പ്രകാശിക്കുന്ന ഹിരണ്യവർണ്ണത്തിലുള്ള ഒരു അത്യന്തം തേജസ്വി ആ വിഷ്ണുവിൻെറ നാഭിയിൽ ഉണ്ടായി. അതിനും ആയിരം ദലമുണ്ടായിരുന്നു. സർജ്ജനത്തിനായി ആ ഹൈമാണ്ഡം സഹ

* ഹിരണ്യവർണ്ണമഭവത്തദണ്ഡമുദകേശയം । തത്ര ജജ്ഞേ സ്വയം ബ്രഹ്മാ സ്വയംഭൂരിതിനിഃശ്രുതഃ ॥ ഹിരണ്യഗർഭോ ഭഗവാനുഷിത്വാ പരിവത്സരം । തദണ്ഡമകരോദ്ദ്വൈധം ദിവം ഭുവമഥാപി ച ॥ (ഹരിവംശം 1. 1, 29-30) "പശ്ചാദ് ഭൂമിമഥോ പുരഃ"

സ്രം (അനന്തം) ജ്വാലകൾ ചുററും പൊഴിച്ചു. അപ്പോഴാണു കമലമുണ്ടായതു്. † ഈ ദാർശനികാർത്ഥത്തിലല്ലാതെ പുരാണകഥക്കെന്തെങ്കിലും സാംഗത്യമുണ്ടോ ?

വൈദികമായ പുരുഷയജ്ഞത്തിനും പുരാണത്തിലെ ഈ കഥയ്ക്കുമിടയ്ക്കു് ചിലർ പുരുഷമേധത്തെ നരബലിയാക്കി വ്യാഖ്യാനിക്കുന്നുണ്ടു്. * അതു തെററാണെന്നു ശതപഥ (13.5.1.1)ത്തിലെ ആലങ്കാരികവൃത്താന്തം വ്യക്തമാക്കുന്നു :—

"പുരുഷോ ഹ നാരായണോഽകാമയത || അതിഷ്ഠേയം സർവാണി ഭൂതാന്യഹമേവേദം സർവം സ്യാമിതി || സ ഏവം പുരുഷമേധം പഞ്ചരാത്രം ക്രതുമപശ്യത്, തമാഹരത്, തേനാഽയജത, തേനേഷ്ട്വാഽത്യതിഷ്ഠത്, സർവാണി ഭൂതാനീദം സർവമഭവദിതി തിഷ്ഠതി,യ ഏവം

---

† സഹസ്രപത്രം വിരജം ഭാസ്കരാഭം ഹിരണ്മയം | പത്മം നാഭ്യുദ്ഭവം ചൈകം സമുത്പാദിതവാംസ്തദാ|| ഹുതാശനം ജ്വലിത ശിഖോജ്ജ്വലപ്രഭം സുഗന്ധിനം ശരദമലാർക്കതേജസം | വിരാജതേ കമലമുദാരവർചസം മഹാത്മനസ്തനുരുഹം ചാരുദർശനം |

—ഹരിവംശം 3. || .

* ശതപഥം 13, 6. 2. 12. "നിയുക്താൻ പുരുഷാൻ ബ്രഹ്മദക്ഷിണതഃ പുരുഷേണ നാരായണേനാഭിഷ്ടൗതി | സഹസ്രശീർഷാപുരുഷഃ സഹസ്രാക്ഷഃ സഹസ്രപാദിത്യേതേന ഷോഡശകലം വാഇദം സർവം സർവപുരുഷമേധഃ | " ഈ വിനിയോഗം ഗവേഷണത്തിനു വിധേയമാക്കേണ്ടതാണു്.

x x The whole ceremony was merely emblematical, a type of allegorical self-immolation of Purusha, Embodied Spirit, or the Cosmic Man.

—Griffeth Yajur veda Translation Page 255.

വിദ്വാൻ പുരുഷമേധേന യജതേ, യോ വൈ
തദേവം വേദ ||"

—നാരായണ പുരുഷനായ പരമാത്മാവിനു ഇച്ഛയുണ്ടായി, ഞാൻ ഭൂതങ്ങളിൽ ശ്രേഷ്ഠനാകണമെന്നും എല്ലാം ഞാനാകണമെന്നും. പരമാത്മാ പഞ്ചരാത്രം കണ്ടു. അതിനെ കൊണ്ടുവന്നു് അനുഷ്ഠിച്ചു. അപ്പോൾ പരമാത്മാ എല്ലാ ഭൂതങ്ങളേയുംകാൾ ശ്രേഷ്ഠനും, സർവ്വവും ആയി. ഇതറിയുന്നവൻ പുരുഷമേധം അനുഷ്ഠിക്കുന്നു, എല്ലാമറിയുന്നു, എല്ലാ ഭൂതങ്ങളിലും വെച്ചു് ശ്രേഷ്ഠനാകയും ചെയ്യുന്നു.

ഇങ്ങനെ നടക്കുന്ന പുരുഷയജ്ഞത്തിനു പ്രാജാപത്യമെന്നു പേരുണ്ടു്. യജ്ഞമെന്നതു് പ്രജാപതിയുടെ പര്യായമാകുന്നു. പുരുഷസൂക്തത്തിലെ പതിനാറാം ഋക്കിൽപറയുന്ന യജ്ഞം പ്രാജാപത്യയജ്ഞമാണു്. പ്രസ്തുത ഋക്കിൽ നിന്നു് അഞ്ചുതത്വങ്ങൾ വ്യക്തമാകുന്നു:— (1) യജ്ഞം കൊണ്ടാണു് പ്രജാപതി (യജ്ഞപുരുഷ) പൂജ ചെയ്യേണ്ടതു്. (2) യജ്ഞം സനാതനധർമ്മമാകുന്നു. (3) യജ്ഞത്തിന്റെ ഫലം സ്വർഗപ്രാപ്തിയാണു്. (4) സൃഷ്ടിയജ്ഞം പ്രവാഹരൂപേണ നിത്യമാകുന്നു. കല്പാരംഭത്തിനു മുമ്പും ദേവതകൾ യജ്ഞം ചെയ്തിരുന്നതിനാൽ നിത്യത്വം സിദ്ധിക്കുന്നു. (5) ധർമ്മനിയമം അചലമാണു്. ഈ കല്പത്തിലെ ധർമ്മം പൂർവകല്പത്തിലേതു തന്നെ; പൂർവ്വകല്പത്തിലെ ഫലം ഈ കല്പത്തിലും ആവർത്തിക്കുന്നു.*

---

* യോ യജ്ഞോ വിശ്വതസ്തന്തുഭിസ്തത ഏകശതം ദേവകർമ്മേഭിരായതഃ | ഇമേ വയന്തി പിതരോ യ ആയയുഃ പ്രവയാപവയേത്യാസതേ||

പരമാത്മാവാണു പ്രജാപതി. പരമാത്മാവിന്റെ പ്രജകളാണ് നാമേവരും. എന്നാൽ പരമാത്മാ തന്റെ സ്വരൂപത്തിലല്ല പ്രജകളെ സൃഷ്ടിച്ചതു്. പിന്നേയോ? പുരുഷനായിട്ടു്, വിരാട്ശരീരത്തിൽ പ്രവേശിച്ചിട്ടു്, പ്രജകളെ സൃഷ്ടിച്ചു; വിരാട്ടിനെ തന്റെ ശരീരത്തിന്റെ സ്ഥാനത്തിലാക്കിയിട്ടു് സൃഷ്ടി നടത്തിയതിനാൽ പുരുഷനായറിയപ്പെട്ടു. വൈദികപ്രജാപതി ഈ ലോകത്തിനു മുകളിൽ സ്വർഗ്ഗരാജ്യത്തിരുന്നുകൊണ്ടു് സൃഷ്ടി നടത്തുന്നില്ല. വിരാട്ശരീരത്തിൽ ആത്മാവെന്നപോലെ വ്യാപിച്ചിരുന്നുകൊണ്ടു്, തന്റെ ശരീരമാകുന്ന വിരാട്മൂലം സൃഷ്ടി ചെയ്യുന്നു. അതിനാൽ ഈ വിശിഷ്ടരൂപത്തിൽ പരമാത്മാവിനു പ്രജാപതി എന്ന പേരു വന്നു; വിരാട്ശരീരിയാകയാൽ വിരാട്ടു് എന്നു പ്രസിദ്ധനായി. ആ സ്വരൂപം പതിമൂന്നും പതിനാലും ഋചകളിൽ വർണ്ണിച്ചിരിക്കുന്നു. ആറും ഏഴും ഋചകളിൽ പറയുന്ന വിരാട്യജ്ഞത്തിന്റെ

---

(ഋഗ്വേദം. 10. 130. 1)–(യാതൊരു യജ്ഞം തന്തുക്കളാൽ ചെയ്യപ്പെട്ടിരിക്കുന്നുവോ അതു് ഒരു നൂറു ദിവ്യശക്തികൾകൊണ്ടു ചെയ്തതാണ്; രചിക്കുന്ന ഈ ശക്തികൾ, ഇവിടെ വന്നിട്ടു് നെയ്യുവിൻ അഴിക്കുവിൻ എന്നു പറഞ്ഞുകൊണ്ടു്, വിസ്തൃതിയിന്മേൽ ഇരിക്കുന്നു.) ദൃശ്യസൃഷ്ടിയും സൃഷ്ടിരചനയും ഇവിടെ യജ്ഞമാകുന്നു. ഒരു നൂറെന്നാൽ അനേകം. [നൂറിരുന്നു തവമെന്നും വരാം. അതു് ഇനിയും അറിയപ്പെട്ടിട്ടില്ല.] സൃഷ്ടിയിൽ രചനയും വിനാശവും പരിവർത്തനവും ഒരേ സമയം വേറെ വേറെ സ്ഥാനത്തു നടക്കുന്നു. വെള്ളത്തിൽ നിന്നു് നീരാവി; നീരാവി വീണ്ടും വെള്ളമാകുന്നു. "സപ്രജാപതിർയജ്ഞമതനുത, തമാഹരത്, തേനായജത" (ഐതരേയബ്രാഹ്മണം. 5-32) ആ പ്രജാപതി യജ്ഞം വിസ്തരിച്ചു–പരത്തി; അതു കൊണ്ടുവന്നു; അതുകൊണ്ടു് യജ്ഞം നടത്തി, യജ്ഞം കൊണ്ടു്, യജ്ഞത്തെ പൂജിക്കുന്നതിനർത്ഥമിതാണു്.

സ്വരൂപം ഇപ്പോൾ വിശദമായിരിക്കുമല്ലോ. പ്രാജാപത്യയജ്ഞമിതാണു്.

പ്രാജാപത്യമെന്ന പുരുഷയജ്ഞത്തിൻെറ ഫലം എട്ടാം ഋക്ക് മുതൽ വ്യക്തമാകുന്നു. ഇങ്ങനെ ആധിഭൌതികവും ആദ്ധ്യാത്മികവും ആധിദൈവികവുമായ സൃഷ്ടി കൈവന്നു. ഇതിൽനിന്നു നാലുകാര്യം തെളിഞ്ഞു. 1. വിരാട് ജഗത്തിൻെറ ഉത്പത്തിക്കും പാലനത്തിനുമായി ചെയ്യുന്ന കർമ്മം ഒരു യജ്ഞമാകുന്നു. 2. ഈ യജ്ഞത്തിൻെറ കർത്താ സാക്ഷാത് പ്രജാപതിയാകുന്നു. 3. വിരാട്ടിൻെറ അന്തരാത്മാവായിരുന്നുകൊണ്ടു് പ്രജാസൃഷ്ടി ചെയ്യുന്ന പരമാത്മാവിനെ വിരാട്‌രൂപത്തിൽ പ്രജാപതി എന്നു വിളിക്കുന്നു. 4. വിരാട്പുരുഷൻ്റെ (പ്രജാപതിയുടെ) ഈ യജ്ഞത്തിൻ്റെ ഫലം സൃഷ്ടിയാകുന്നു. ഇതറിഞ്ഞു വിശ്വയജ്ഞത്തിൽ ആഹുതിയാകുന്നതാണു് ജന്മസാഫല്യം.

## 13. അനന്തചതുർദശീവ്രതം

ഭാദ്രപദമാസത്തിൽ ശുക്ലപക്ഷത്തിലെ ചതുർദശി അനന്തചതുർദശിയെന്നറിയപ്പെടുന്നു. വെളുത്ത വാവും ചതുർദശിയും ഒന്നിച്ചു വരുന്ന ദിവസത്തിലാണു് അനന്തചതുർദശീ വ്രതമെടുക്കാറു പതിവ്. വെളുത്ത വാവിൻ നാൾ ഉദയകാലത്തു ചതുർദശി വന്നാൽ പൌർണമാസിയിലും, ചതുർദശീദിവസം പൂർണിമായോഗമുണ്ടായാൽ ചതുർദശിയിലും വ്രതമനുഷ്ഠിക്കണമെന്നാണു് വിധി.

പുരുഷൻെറ എത്ര അംശത്തിൽ ഈ ലോകമുണ്ടെന്ന വൈദികവും ഔപനിഷദികവുമായ കല്പനയെ പക്ഷത്തി

ലെ തിഥികൾ വഴി സൂചിപ്പിച്ചിരിക്കുന്നു. ശേഷന്റെയും ജഗത്തിന്റെയും അനുപാതം (Ratio) വെറും ലാക്ഷണികമാണെന്നു ഓർത്തിരിക്കണം. അനന്തബ്രഹ്മത്തിന്റെ എത്ര അംശംകൊണ്ടു ബ്രഹ്മാണ്ഡമുണ്ടായെന്നു ആർക്കറിയാം ? പുരുഷസൂക്തത്തിൽ ത്രിപാദം : ഏകപാദം എന്ന അനുപാതം കാണുന്നു. സ്കംഭസൂക്തം (അഥർവം 10. 7. 3) ചോദിക്കുന്നു:—

കസ്മിന്നംഗേ തിഷ്ഠതി ഭൂമിരസ്യ
കസ്മിന്നംഗേ തിഷ്ഠത്യന്തരിക്ഷം ।
കസ്മിന്നംഗേ തിഷ്ഠത്യാഹിതാ ദ്യൌഃ
കസ്മിന്നംഗേ തിഷ്ഠത്യുത്തരം ദിവഃ ॥

'ഈ സർവ്വവ്യാപകനായ ബ്രഹ്മത്തിന്റെ ഏതു് അംശത്തിലാണു് ഭൂമി ഇരിക്കുന്നതു് ? അന്തരിക്ഷം ഏതു അംശത്തിലിരിക്കുന്നു ? ഏതങ്ഗത്തിലാണു് സൂര്യനിരിക്കുന്നതു് ? ഏതംശത്തിൽ സൂര്യനപ്പുറമുള്ളതു് സ്ഥിതി ചെയ്യുന്നു? അതിനുത്തരം (10-7-25) ഇപ്രകാരം കൊടുക്കുന്നു:—

ബൃഹന്തോ നാമ തേ ദേവാ യേഽസതഃ പരിജജ്ഞിരേ
ഏകം തദംഗം സ്കംഭസ്യാസദാഹുഃ പരോ ജനാഃ ॥

ഏതു് അവ്യക്ത പ്രകൃതിയിൽ നിന്നു് ഇന്ദ്രൻ, അഗ്നി സോമൻ, സവിതാ, വിശ്വേദേവാ, മിത്രാവരുണന്മാർ ബൃഹസ്പതി, ദക്ഷൻ മുതലായ ദേവതകളുണ്ടായോ, അതു ബ്രഹ്മത്തിന്റെ ഒരംശം പോലെയാകുന്നു. ജ്യേഷ്ഠസൂക്തത്തിൽ "അർദ്ധേന വിശ്വം ഭുവനം ജജാന യദസ്യാർദ്ധം കതമ സ കേതുഃ " എന്നു പറയുന്നതിൽ സൂചിപ്പിക്കുന്ന അനുപാതം ഇതാണു്:

കതമൻ : പ്രജാപതി : : പൂർണം : അർധം.
ഉപനിഷദ് പറയുന്നു:—

പൂർണമദഃ പൂർണമിദം പൂർണാത് പൂർണമുദച്യതേ |
പൂർണസ്യ പൂർണമാദായ പൂർണമേവാവശിഷ്യതേ ||

ആ ബ്രഹ്മം പൂർണമാകുന്നു. ഈ ജഗത്ത് പൂർണമാകുന്നു. പൂർണത്തിൽ നിന്ന് പൂർണം പ്രകടമാകുന്നു. പൂർണത്തിൽ നിന്നു് പൂർണം എടുത്താൽ പൂർണം തന്നെ ശേഷിക്കും. അജ്ഞേയമായ അനന്തമെന്ന അവസ്ഥ എത്ര സരളമായി വിശദീകരിച്ചിരിക്കുന്നു എന്നു നോക്കുക. ഗീതയിൽ, പുരുഷൻ : ജഗത് : : പുരുഷൻ : ഏകാംശം എന്ന അനുപാതം കാണുന്നു. അനന്തവ്രതത്തിലെ തിഥി നിർണയത്തിന്റെ ഗണിതം (അനുപാതം)

അനന്തൻ : ജഗത് : : ചതുർദശം : പൂർണിമാതിഥി എന്നതാണ്. അനന്തന് അധികഭാഗം നീക്കിയിട്ടു ജഗത്തിനു ചുരുങ്ങിയ ഭാഗം എടുക്കുകയാണു് ലക്ഷ്യം. പൂർണിമാദിവസം ഉദയകാലത്തു് ചതുർദശിയുണ്ടെങ്കിൽ അനന്തവ്രതം പൂർണിമാദിവസം നടത്തണമെന്നു വിധിക്കാനുള്ള കാരണമിതാകുന്നു.

അനന്തവ്രതം പതിനാലുവർഷംകൊണ്ടു പൂർണ്ണമാകുന്നു. ത്രയോദശിനാളിൽ ഒരിക്കലൂണും ചതുർദശിക്കു ഉപവാസവുമാണു വേണ്ടതു്. അന്നു്, ചതുർദശിദിവസം, പുരുഷസൂക്തം സ്വാധ്യായം ചെയ്യണം, വിദ്വാന്മാരായ വേദപാഠികളെ വരുത്തി പുരുഷസൂക്തത്തിന്റെ ഗംഭീരാർഥം കേൾക്കുകയും, പ്രാജാപത്യയജ്ഞം നടത്തുകയും പുരുഷസൂക്തം ജപിക്കുകയും ചെയ്യണം. ഇങ്ങനെ അന

ന്തൻെറ മഹിമയിൽ താദാത്മ്യം പ്രാപിക്കാൻ ശ്രമിക്ക ണം. അത്രയുമല്ല,ഉള്ള ആഹാരസാധനത്തിൽ പതിനാലി ലൊരംശം താൻ ഭുജിച്ചിട്ട് ബാക്കി സത്പാത്രത്തിന ദാനം ചെയ്യുകയും വേണം. പതിനാലു ഗ്രന്ഥിയുള്ള അന ന്തസൂത്രം ഭുജത്തിൽ കെട്ടാറുമുണ്ട്. അനന്തസൂത്രത്തിൻെറ ഗ്രന്ഥി, യജ്ഞോപവീതത്തിൻെറ ബ്രഹ്മഗ്രന്ഥിപോലെ, അന്യഗ്രന്ഥികളിൽ നിന്ന വിലക്ഷണമാകുന്നു. കെട്ടിന കത്തു പോയിട്ടുള്ള നൂലിൻെറ അററം കാണാൻ വയ്യാ ത്തവണ്ണം, സർപ്പത്തിൻെറ കുണ്ഡലീചക്രം പോലെ, കെട്ടുമുറുക്കിയിരിക്കുമെന്നാണിതിൻെറ വിശേഷത. സ്ത്രീ കൾ ആഭരണങ്ങളുടെ കൂട്ടത്തിൽ ഭുജത്തിൽ ധരിക്കാറുള്ള 'നാഗപത്തി' ഇതിൻെറ സ്ഥിരരൂപമാണ്; വാമപ്ര കോഷ്ഠത്തിലാണിതു് അണിയാറു പതിവ്.

## 14. ഉപസംഹാരം

ബ്രഹ്മം, അനന്തൻ, ശേഷൻ, വിഷ്ണു, നാഭി, കമലം, മുതലായ അനേകം വിഷയങ്ങളും, സൃഷ്ടിപ്രക്രിയാ, അന ന്തപുരുഷയജ്ഞം, അനന്തചതുർദശീവ്രതം എന്നിവയും ഇവിടെ വിവേചിച്ചു. പുരുഷസൂക്തത്തിൻെറ രഹ സ്യവും, നമ്മുടെ ധാർമ്മിക ചിന്തയിൽ അതിനുണ്ടായിട്ടു ള്ള അധികാരവ്യാപ്തിയും ഇതിൽ നിന്ന് വിശദമായിരി ക്കുമെന്നു പ്രതീക്ഷിക്കുന്നു.

ഭവിഷ്യോത്തരപുരാണത്തിൽ കൃഷ്ണനും യുധിഷ്ഠിര നും തമ്മിൽ നടക്കുന്ന സംവാദം പുരാണകഥാതത്പര ന്മാരുടെ പ്രയോജനത്തിനായി ഇവിടെ ഉദ്ധരിക്കാം :—

യുധിഷ്ഠിര ഉവാച-

കൃഷ്ണ കോ/യമനന്തേതി
പ്രോച്യതേ യസ്ത്വയാ വിഭോ ;
കിം ശേഷനാഗ അഹോ
സ്വിദനന്തസ്തക്ഷകഃ സ്മൃതഃ
പരമാത്മാഥവാനന്ത
ഉതാഹോ ബ്രഹ്മ ഗീയതേ ;
ക ഏഷോ/നന്ത സംജ്ഞോയം
തഥ്യം മേ ബ്രൂഹികേശവ ॥

'യുധിഷ്ഠിരൻ പറഞ്ഞു - ഹേ കൃഷ്ണ ! അവിടുന്നു ആരെ അനന്തനെന്നു പറയുന്നുവോ, അവൻ ശേഷനാഗമോ, തക്ഷകനോ, പരമാത്മാവോ, അല്ലെങ്കിൽ ബ്രഹ്മമോ എന്താണെന്നു പറഞ്ഞാലും ; അനന്തനെന്നു പേരുള്ളവനാരാണു് ?'

ഈ ചോദ്യം സാധാരണതയാ പുരാണങ്ങളിലെ കഥയുടെ അന്തരാർഥം അറിയാത്തവർക്കുവേണ്ടി യുധിഷ്ഠിരൻ അവതരിപ്പിച്ചതാണു്. ഇതിനു കൃഷ്ണൻ നല്കിയ ഉത്തരം ഗീതയിലെ പതിനൊന്നാമദ്ധ്യായത്തിൽ വിരാട് സ്വരൂപം കാണിച്ചപ്പോൾ അർജ്ജുനനു കൊടുത്തതു തന്നെയായിരുന്നു അതിന്റെ മൂലം പുരുഷസൂക്തത്തിലെ വിരാട് പുരുഷന്റെ വിശ്വരൂപമാകുന്നു. അതിനെ വിശദമാക്കാനായി,

നമോ/സ്ത്വനന്തായ സഹസ്രമൂർത്തയേ
സഹസ്രപാദാക്ഷിശിരോരു ബാഹവേ ।

സഹസ്രനാമ്നേ പുരുഷായ ശാശ്വതേ
സഹസ്രകോടീയുഗധാരിണേ നമഃ ॥

എന്നു പറഞ്ഞു നമസ്കരിച്ചിരിക്കുന്നു.

അവസാനമായി, സൂൎയ്യാദിദേവതകൾക്കകത്തു ചരിച്ചുകൊണ്ടു അവയ്ക്കു പ്രകാശം കൊടുക്കുന്നവനും, സൂൎയ്യചന്ദ്രാദികളെ നയിക്കുന്നവനും, അനാദ്യനന്തനും, വിശ്വത്തെ വഹിച്ചും പൊതിഞ്ഞും വൎത്തിക്കുന്നവനുമായ യജ്ഞപുരുഷന്റെ വിരാട് യജ്ഞകർമ്മത്തിൽ കൂടി സദാ പ്രകടമാകുന്ന ബ്രഹ്മത്തിന്റെ മഹിമയെ ധ്യാനിച്ചുകൊണ്ടു്,* പുരുഷന്റെ നിരന്തരമായ ആത്മയജ്ഞത്തിൽ ലയിക്കുവാൻ നമ്മെ പരമപുരുഷൻ അനുഗ്രഹിക്കട്ടെ.

പുരുഷസൂക്തത്തിലെ 'മിസ്റ്റിക്കൽ ഇമൊലേഷൻ ആഫ് പുരുഷ' എന്നതിന്റെ വൃത്താന്തവും മർമ്മവും ഇതാകുന്നു.

---

* യ ഇമാ വിശ്വാ ഭുവനാനി ജുഹ്വദൃഷിർഹോതാന്യസീദത് പിതാ നഃ
സ ആശിഷാ ദ്രവിണമിച്ഛമാനഃ പ്രഥമച്ഛദവരാം ആവിവേശ ॥

(ഋഗ്വേദം. 10. 81, 1) ആരു നമ്മുടെ പിതാ (വിശ്വകർമ്മാ) ആണോ അവൻ ഭുവനങ്ങളെ എല്ലാം ഹോമിക്കുന്ന ഋഷിയായി വർത്തിക്കുന്നു. പ്രളയകാലത്തു ഹോതാവായി എല്ലാററിനേയും ഹോമിക്കുന്നു എന്നർത്ഥം. അവൻ ഇച്ഛാധ്യാനം ആരംഭിച്ചു. ആദ്യം എല്ലാം പൊതിഞ്ഞു വെച്ചിരുന്ന അവൻ ഇപ്പോൾ ഈ പുതിയ കാൎയ്യങ്ങളിൽ ആവിഷ്ടനായി. ഹോമം ചെയ്തിട്ടു് ജഗത്തിൽ വ്യാപിച്ചു, യജ്ഞത്തിന്റെ മർമ്മം ഇതാണു്,

ഓം

# പുരുഷസൂക്തഭാഷ്യം

* സഹസ്രശീർഷാ പുരുഷഃ

സഹസ്രാക്ഷഃ സഹസ്രപാത് ।

സ ഭൂമിം വിശ്വതോ വൃത്വാ-

ഽത്യതിഷ്ഠദ്ദശാങ്ഗുലമ് ॥ 1

പുരുഷഃ = പുരുഷൻ സഹസ്ര/ശീർഷാ = ആയിരം തലയുള്ളവനും, സഹസ്ര/അക്ഷഃ=ആയിരം കണ്ണുള്ളവനും, സഹസ്ര/പാത്=ആയിരം കാലുമുള്ളവനും [ആകുന്നു] സഃ= അവൻ ഭൂമിം = ഭൂമിയെ – ബ്രഹ്മാണ്ഡത്തെ, വിശ്വതഃ =

---

* വേദപാഠം തുടങ്ങുമ്പോൾ 'ഓം' എന്നു പ്ലുതസ്വരത്തിൽ ഉച്ചരിച്ചുകൊണ്ടു തുടങ്ങണമെന്നാണ് വിധി. അവസാനിക്കുമ്പോഴും ഓം ചൊല്ലി നിറുത്തണം, [ഓം സഹസ്ര......'—'സർവ്വേഷാം മനുഷ്യാണ ഓം']

സ്വരിച്ചിരിക്കുന്നതു് സ്വരത്തോടുകൂടി പഠിക്കാനാഗ്രഹമുള്ളവരെ ഉദ്ദേശിച്ചാണ്. അതു് അറിഞ്ഞുകൂടാത്തവർ അടയാളമില്ലെന്നു വിചാരിച്ചുകൊണ്ടു മുറയ്ക്കു വായിച്ചു പഠിച്ചാൽ മതി.

മന്ത്രപാഠത്തിൽ അടയാളമില്ലാത്ത സ്ഥാനം ഉദാത്തവും, അടിയിൽ നീളത്തിൽ കിടക്കുന്ന വര അനുദാത്തവും മുകളിൽ കുത്തിനില്ക്കുന്ന വര സ്വരിതവും സൂചിപ്പിക്കുന്നു.

എല്ലായിടത്തും നിന്നു ചുററി വൃത്വാ = പൊതിഞ്ഞു് ദശ/അങ്ഗുലം=പത്തംഗുലവും അതി=കവിഞ്ഞു് അതിഷ്ഠത്=ഇരിക്കുന്നു.

(അനന്ത ശിരസ്സും അനന്തനേത്രവും അനന്തപാദവുമുള്ള ആ പുരുഷൻ ഈ ബ്രഹ്മാണ്ഡത്തിൽ വ്യാപിച്ചു്, ഇതിനെ പൊതിഞ്ഞുകൊണ്ടു് കവിഞ്ഞു് പുറമേയും അളവില്ലാത്തവണ്ണം വിശിനില്ക്കുന്നു. )

* ഈ സൂക്തം പരമാത്മാവിനെ വിരാട് സ്വരൂപത്തിൽ, അതായതു് വിശ്വത്തിന്റെ രൂപത്തിൽകാണുന്നു. ദൃശ്യമാനമായ വിശ്വം പരമാത്മാവിന്റെ ശരീരവും, അതിനാൽ വിശ്വാത്മാവായ പരമാത്മാവു് പുരുഷനമാണെന്നു ഇവിടെ സങ്കല്പിക്കുന്നു. ആയിരം ഇവിടെ എണ്ണത്തെയല്ല കുറിക്കുന്നതു്. അസംഖ്യം, അനേകം, എണ്ണമററ എന്നാണതിനർത്ഥം. അല്ലെങ്കിൽ സഹസ്രശീർഷൻ ദ്വിസഹസ്രാക്ഷനും ദ്വിസഹസ്രപാദനമാകുമായിരുന്നു. സൂര്യന് അനേകം കിരണങ്ങളുള്ളതിനാൽ സഹസ്രാംശു എന്ന പേർ വന്നിട്ടുണ്ടല്ലോ. "സർവം വൈ സഹസ്രം" എന്ന ശതപഥം (7–5), ഋഗ്വേദം 10-81-3-ൽ, "വിശ്വത

* [ഋച 1–16 ഋഗ്വേദം മണ്ഡലം 10, സൂക്തം 90. മന്ത്രം 17–22 യജുർവേദം അദ്ധ്യായം 31. ഋഷി 1–16 നാരായണൻ; 17–22 ഉത്തരനാരായണൻ. ദേവതാ 1–16 പുരുഷൻ; 17–19, 22 ആദിത്യൻ; 20 സൂര്യൻ; 21 വിശ്വദേവം. ഛന്ദസ് 1–3, 7, 10, 12, 13 നിച്യദനുഷ്ടുപ്; 4, 5, 6, 9, 14, 15, 20, 21 അനുഷ്ടുപ് 8, 11 വിരാഡനുഷ്ടുപ്; 16 വിരാട്ത്രിഷ്ടുപ്; 18 നിച്യത്തരിഷ്ടുപ്; 17, 19 ഭൂരിക്ത്രിഷ്ടുപ്; 22 നിച്യദാർഷീത്രിഷ്ടുപ്. സ്വരം 1–15, 20, 21, ഗാന്ധാരം 16–19, 22, ധൈവതം].

ശ്ചക്ഷുരുത വിശ്വതോമുഖോ വിശ്വതോബാഹുരുത വിശ്വത സ്സ്യാത് |" എന്നു കാണുന്നു. വിശ്വതഃ എന്നാൽ എല്ലാ വശത്തുനിന്നും എന്നു താത്പര്യം. എല്ലാ വശത്തും കണ്ണുകളും മുഖങ്ങളും ബാഹുക്കളും പാദങ്ങളുമുള്ള പുരുഷനെയാണിവിടേയും സ്മരിക്കുന്നതു്. ആധിഭൌതികവും ആധിദൈവികവും ആധ്യാത്മികവുമായ ജഗത്തു മുഴുവൻ ആ പുരുഷൻെറ സാമർത്ഥ്യവും മഹിമയും പ്രകാശിപ്പിക്കുന്നു. എന്നാൽ ആ പുരുഷനാകട്ടെ, അതേ സമയം ഈ മഹിമയെക്കാരം വലുതുമാണു്. വിശ്വശരീരിയുടെസാമർത്ഥ്യം വിശ്വശരീരത്തിൽ അനുഭവിക്കുമ്പോരം, അനന്തം ശിരസ്സു മുതലായ അങ്ങങ്ങളുള്ളവനായറിയുന്നു. ആധിദൈവികത്തിൽ പുരുഷൻെറ ശിരസ്സ് ദ്യൌവും, നേത്രം സൂര്യനും ആകുന്നു. സൃഷ്ടിയിൽഇവയും അനേകമുണ്ടു്. വിശ്വത്തിലുള്ള സൂര്യന്മാക്കും, ദ്യൌക്കരംക്കും എണ്ണമില്ല. അതിൻ വണ്ണം ആധ്യാത്മിക സൃഷ്ടിയിൽ ദേവതകരം, മനുഷ്യർ, പശുക്കരം, പക്ഷികരം, സരീസൃപങ്ങരം മുതലായ വിവിധ പ്രജകരം വസിക്കുന്ന അവയുടേയും എണ്ണമില്ലാത്ത ശിരസ്സുകളുടേയും കണ്ണുകളുടേയും മററും അധിപതി പുരുഷൻ തന്നെ. ഇവയിലെല്ലാം നിറഞ്ഞിരിക്കുന്നതു കൂടാതെ, പുരുഷൻ ഇവയെ എല്ലാം ചുററി പൊതിഞ്ഞുകൊണ്ടു്, ഇവയെ കവിഞ്ഞു് അപ്പുറത്തും വീശി ഇരിക്കുന്നു. അളവററ ജഗത്തിനെ മനസ്സുകൊണ്ടു് അളന്നതായി കരുതിയാലും പുരുഷൻ അതിൻെറ അളവിൽ അടങ്ങുകയില്ല. ദശാങ്ഗുലമെന്ന പ്രയോഗം ഋഗ്വേദത്തിൽ ഒരു തവണയേ വന്നിട്ടുള്ളൂ. അങ്ഗുലികരം അളക്കാനുള്ള സമീപ

തമമായ സാധനമാണ്. അതിനാൽ അങ്ഗുലമെന്നാൽ അളവ്. പത്തങ്ഗുലം പൂർണ്ണമായ അളവിൻെറ ഉപലക്ഷണമാകുന്നു. ചില വ്യാഖ്യാകാരന്മാർ ദശാങ്ഗുലപരിമാണമുള്ള ഹൃദയമെന്നു അർത്ഥം കൊടുത്തിരിക്കുന്നു. ബ്രഹ്മാണ്ഡത്തിൽ വ്യാപിച്ചിട്ട് ഹൃദയത്തിൽ പുരുഷനിരിക്കുന്നു എന്നതാണവരുടെ വ്യാഖ്യാനം. അവിടെ, സർവ്വത്ര പരിപൂർണ്ണനായ പുരുഷനെ ഹൃദയത്തിൽ, സർവ്വത്ര പ്രതിബിംബം പാറിക്കുന്ന സൂര്യനെ വെള്ളത്തിലെന്നപോലെ, ദർശിക്കാമെന്നു സമന്വയം.

വീണ്ടും പുരുഷന്റെ സർവാന്തഗവും സർവാതിഗവുമായ രൂപം വ്യക്തമാക്കുന്നു:—

പുരുഷ ഏവേദം സർവം
യദ്ഭൂതം യച്ച ഭവ്യമ്।
ഉതാമൃതത്വസ്യേശാനോ
യദന്നേനാതിരോഹതി॥ 2

യത്=ഏതൊക്കെ ഭൂതം = ഉണ്ടായി കഴിഞ്ഞുവോ യത് ച=ഏതൊക്കെയും ഭവ്യം=ഉണ്ടാകാൻ പോകുന്നുവോ ഇദം=ഇതു് സർവം=എല്ലാം പുരുഷഃ=പുരുഷൻ ഏവ= തന്നെയാകുന്നു, ഉത = അപ്രകാരം അമൃതത്വസ്യ =

അമൃതത്വത്തിൻെറ – ദിവ്യജീവനത്തിന്റെ – ഈശാനഃ = അധിപതിയും യത് = യാതൊന്ന് അന്നേന = അന്നം കൊണ്ട് അതി/രോഹതി = വളരുന്നുവോ (അതിൻെറ അധിപതിയും) (ആ പുരുഷൻ തന്നെയാകുന്നു).

(ഉണ്ടായതും ഉണ്ടാകാൻ പോകുന്നതുമായതെല്ലാം (ജഗത്തിൻെറ മൂലമെല്ലാം) പുരുഷനാകുന്നു. അമൃതത്വത്തിൻേറയും അന്നംകൊണ്ട് വളരുന്നതിന്റേയുമെല്ലാം സ്വാമി പുരുഷൻ തന്നെ.)

സൃഷ്ടിയുടേയും, പ്രലയത്തിൻേറയും, ദേവതകളുടെ ജീവനത്തിൻേറയും, മർത്ത്യലോകത്തിന്റേയും അധിപതി ആ പുരുഷനാകുന്നു. അമൃതലോകം മർത്ത്യലോകത്തിനപ്പുറമുള്ളതിനെ കുറിക്കുന്നു. അതായത് ഒന്നാം ഋചയിൽ നാലാം പാദത്തിൽ പറയുന്ന അവസ്ഥ. അതിരോഹതി എന്നതു സൃഷ്ടിവികാസത്തിൻെറ സൂചനയാണ്. അന്നമെന്നാൽ പ്രകൃതിവിശിഷ്ടമായ സ്വധാ; സൃഷ്ടിതത്വമെന്നും അർഥമാവാം. എല്ലാം പുരുഷനിൽതന്നെ അപ്രതർക്ക്യമായിരിക്കുന്നു എന്നു സാരം.

പുരുഷന്റെ ശബലവും ശുദ്ധവുമായ രൂപം വ്യക്തമാക്കുന്നു:—

ഏതാവാനസ്യ മഹിമാ-

ഽതോ ജ്യായാംശ്ച പൂരുഷഃ ।

പാദോऽസ്യ വിശ്വാ ഭൂതാനി
ത്രിപാദസ്യാമൃതം ദിവി ॥ 3

ഏതാവാൻ = ഇത്രയും - ഇതെല്ലാം. അസ്യ = ഇവന്റെ മഹിമാ = മഹത്വം ആകുന്നു. പൂരുഷഃ = പുരുഷൻ അതഃ = ഇതിലും ജ്യായാൻ = വലിയവൻ ച= ആണു്. വിശ്വാ=എല്ലാ ഭൂതാനി=ചരാചരങ്ങളും അസ്യ= ഇവന്റെ പാദഃ = കാലു്-കാൽഭാഗം [മാത്രമാണു്.] ത്രിപാദഃ=മൂന്നുകാലും-മുക്കാൽഭാഗവും, അസ്യ=ഇവന്റെ അമൃതം = നാശമില്ലാത്ത ദിവി = ദിവ്യപ്രകാശത്തിൽ [ആകുന്നു.].

(ഇതെല്ലാം പുരുഷന്റെ മഹിമയാണു്. എന്നാൽ പുരുഷൻ ഇതിനെക്കാൾ വലുതുമാകുന്നു, ഈ ഭൂതങ്ങളൊക്കെ ഇവന്റെ ഒരംശംമാത്രമാണു്; മൂന്നംശവും അമൃതമായ ഇവന്റെ പ്രകാശത്തിലിരിക്കുന്നു.)

ഈ ബ്രഹ്മാണ്ഡം കണ്ടിട്ടു മനുഷ്യൻ സൃഷ്ടികർത്താവായ പുരുഷന്റെ മഹിമ ഒട്ടുവളരെ അറിയുന്നു. വാസ്തവത്തിൽ വിശ്വത്തിന്റെ എല്ലാ അവസ്ഥയും പുരുഷന്റെ മഹിമയാണു്. "ബ്രഹ്മ ഹ ദേവേഭ്യോ വിജിഗ്യേ തസ്യ ഹ ബ്രഹ്മണോ വിജയേ അമഹീയന്ത"- സൂര്യാചന്ദ്രാദി ദേവതകൾക്കു സാഫല്യമുണ്ടാക്കുന്നതു ബ്രഹ്മമാണു്; അങ്ങനെ ബ്രഹ്മത്തിന്റെ സാഫല്യത്താൽ ദേവതകൾ മഹിമയുള്ളവരായി. ബ്രഹ്മാണ്ഡത്തിൽ പുരുഷമഹിമയല്ലാതൊന്നും

ഇല്ലെന്നു കേനോപനിഷത്തു് വിശദമാക്കുന്നു. എന്നാൽ പുരുഷന്റെ സ്വരൂപത്തിനെ സംബന്ധിച്ച തുലോം ചെറിയ സൂചന മാത്രമേ ഇതിലെല്ലാം നിന്നു ലഭിക്കുന്നുള്ളൂ. ഇതിലും എത്ര എത്രയോ വലുതാണു് പുരുഷസ്വരൂപം. പുരുഷനു പരിമാണമില്ല, അളവില്ല. "ന തസ്യ പ്രതിമാ അസ്തി യസ്യ നാമ മഹദ്യശഃ". ആ പ്രസിദ്ധനായ പുരുഷനു അളവില്ല. (യജു. 32. 3) അതിനാൽ ബ്രഹ്മാണ്ഡം പുരുഷന്റെ പാദമേ ആകുന്നുള്ളൂ. ദശാങ്ഗുലംപോലെ. പാദവും അളവിനെ ദ്യോതിപ്പിക്കുന്നു. പാദം = കാലു് = നാലിലൊന്നു്; ത്രിപാദ് = മുക്കാല് = നാലിൽമൂന്നു്-ഏറിയ ഭാഗമെന്നു താല്പര്യം. ജഗത്തു് ബ്രഹ്മത്തെ അപേക്ഷിച്ച ചെറുതാണെന്നു വിവക്ഷ. പുരുഷന്റെ വിശ്വാനുഗമായ അംശം, മേഘത്തിനിടയിൽക്കൂടി മേഘാഛന്നമായ സൂര്യന്റെ അംശം കാണപ്പെടുംപോലെ സീമിതവും, വിശ്വാതിഗമായ-അനന്തമായ അംശം മേഘഹീനമായ സൂര്യന്റെ ജ്യോതിർമ്മയ സ്വരൂപംപോലെ അളവററതുമാകുന്നു.

പുരുഷന്റെ പരാവര സ്വരൂപത്തിൽനിന്നു് സൃഷ്ടി ആരംഭിക്കുന്നു:—

ത്രിപാദൂർധ്വ ഉദൈത്പുരുഷഃ

പാദോऽസ്യേഹാഭവത് പുനഃ ।

തതോ വിശ്വങ്ങ് വ്യക്രാമത്,

സാശനാനശനേ അഭി ॥ 4

ത്രിപാത് = മൂന്നുപാദമുള്ള പുരുഷഃ = പുരുഷൻ ഊർധ്വഃ=മുകളിൽ ഉത്'ഐത്'=ഉദയം ചെയ്തു. അസ്യ= ഇവൻെറ പാദഃ=പാദം ഇഹ=ഇവിടെ പുനഃ=വീണ്ടും അഭവത്'= പ്രകടമായി. തതഃ=ഇതിൽ നിന്ന്' അഭി= മുകളിൽ സാശന/അനശനേ = ആഹാരം കഴിക്കുന്നതും ആഹാരം കഴിക്കാത്തതും-ചേതനവും ജഡവും അവയിന്മേൽ വിഷ്വങ്'=എല്ലായിടത്തും നിന്ന്', വി അക്രാമത് =പൊതിഞ്ഞുവ്യാപിച്ചു.

(മുക്കാലും പുരുഷൻ മുകളിൽ ഉയന്നു, ബ്രഹ്മാണ്ഡത്തിന്' അപ്പുറം ഉണ്ടായിരുന്നു; പിന്നീട്ട പുരുഷൻെറ കാൽഭാഗം ഇവിടെ ഇരുന്നു. ഇതുകൊണ്ട്' എല്ലാ ജഡചേതനങ്ങളെയും അടക്കി പൊതിഞ്ഞു; സവ്വത്ര വ്യാപിച്ചു.)

അമൃത സ്വരൂപിയായ ബ്രഹ്മത്തിൻെറ വിശ്വാതിഗമായ രൂപം വലുതാണെന്നു പറഞ്ഞുവല്ലോ. ആ പുരുഷൻ ത്രിപാദവാനായിട്ടു്, വലുതായിട്ടു്, ബ്രഹ്മാണ്ഡത്തിനുമുകളിൽ ഉണ്ടായിരുന്നു. അണ്ഡാകൃതിയുടെ മുകളിൽ എന്നതിനർത്ഥം പുറമെന്നാണ്'. ഉദയം ചെയ്യുക എന്നാൽ പ്രകാശിക്കുക, വർത്തിക്കുക, എന്നാണ്' ഗ്രഹിക്കേണ്ടതു്. പിന്നീട്' സൃഷ്ടി തുടങ്ങാനായി കാലംശം താഴെ ഉണ്ടായിരുന്നു; അതായതു്—വീണ്ടും വത്തിച്ചു.

മുകളിൽ ശുദ്ധബ്രഹ്മവും കീഴിൽ ശബലബ്രഹ്മവും അനവച്ഛിന്നമായിരുന്നു എന്നു താത്പര്യം: താഴെ ഉണ്ടായിരുന്ന ചെറിയ അംശം സൃഷ്ടി ആരംഭിക്കുന്നു. അതിനാൽ, ഈ ചെറിയ അംശത്തിൽ നിന്നു് ബ്രഹ്മം സൃഷ്ടിയിൽ വ്യാപിച്ചതായി പറഞ്ഞു. ഇങ്ങനെ പുരുഷൻ ജഡചേതനങ്ങളിൽ സർവ്വത്ര വ്യാപിച്ചു—നിറഞ്ഞു. പുരുഷന്റെ രണ്ടു വിഭാവങ്ങൾ ഇതിലെടുത്തുപറയുന്നുണ്ടെങ്കിലും പുരുഷൻ അനവച്ഛിന്നനാകുന്നു.

ഇപ്രകാരമുള്ള പുരുഷനിൽ നിന്നു് വിരാട് പ്രകടമായതിനെപ്പററി അടുത്ത ഋക് പറിപ്പുക്കുന്നു. :—

തസ്മാ͡ദ്വിരാഡജായത

വിരാജോ അധി പൂരുഷഃ ।

സ ജാതോ അത്യരിച്യത

പശ്ചാദ് ഭൂമിമഥോ പുരഃ ॥ 5

തസ്മാത് = ഇവനിൽനിന്നു് വിരാട് = ബ്രഹ്മാണ്ഡം അജായത = ഉണ്ടായി. വിരാജഃ = വിരാട്ടിൽനിന്നു് പുരുഷഃ = പുരുഷൻ അധി (അജായത) = പ്രകടമായി. സഃ= അവൻ ജാതഃ=പ്രകടമായിട്ടു് ഭൂമിം=ബ്രഹ്മാണ്ഡത്തിന് പശ്ചാത്=പിന്നിലും അഥോ= അതിൻവണ്ണം പുരഃ=മുന്നിലും അതി, അരിച്യത=പൊതിഞ്ഞു പരന്നു,

[ഈ പുരുഷനിൽ നിന്നു് ബ്രഹ്മാണ്ഡം ഉണ്ടായി. ബ്രഹ്മാണ്ഡത്തിൽ പുരുഷൻ പ്രകാശിച്ചു. പ്രകാശിച്ചയുടൻ പുരുഷൻ ബ്രഹ്മാണ്ഡത്തിനു ചുററും വ്യാപിച്ചു.)

സർവത്ര പരന്ന കാൽ ഭാഗത്തുനിന്നു് ബ്രഹ്മാണ്ഡം ഉണ്ടായി. ബ്രഹ്മാണ്ഡത്തിൽ വ്യാപിച്ചിരുന്ന പുരുഷനിൽ നിന്നു വിരാട്സൃഷ്ടി വികസിക്കുന്നു. അതിലും വ്യാപിച്ചിട്ട് പുരുഷൻ അതിനെ (ബ്രഹ്മാണ്ഡത്തെ) പൊതിഞ്ഞു ധാരണം ചെയ്യുന്നു-വഹിക്കുന്നു. ബ്രഹ്മാണ്ഡം ബ്രഹ്മത്തിൽ നിന്നു വികസിച്ചു എന്നും ബ്രഹ്മത്തിൽ തന്നെ ആ ബ്രഹ്മാണ്ഡം ഇരുന്നുകൊണ്ടു്, ബ്രഹ്മമഹിമ പ്രകാശിപ്പിക്കുന്നു എന്നും സാരം.

പുരുഷന്റെ സൃഷ്ടിയജ്ഞമെന്തെന്നു ഇനിപറയുന്നു:-

**യത്പുരുഷേണ ഹവിഷാ**

**ദേവാ യജ്ഞമതന്വത ।**

**വസന്തോ അസ്യാസീദാജ്യം**

**ഗ്രീഷ്മ ഇധ്മഃ ശരദ്ധവിഃ ॥ 6**

യത് = എപ്പോൾ പുരുഷേണ = പുരുഷനാകുന്ന ഹവിഷാ=ഹവിസ്സു കൊണ്ടു് ദേവാഃ=ദേവതകൾ യജ്ഞം= വിരാട്യജ്ഞം അതന്വത = വ്യാപിപ്പിച്ചുവോ (അ

പ്പോൾ) അസ്യ=ഇതിൻെറ ആജ്യം=നെയ്യ് വസന്തഃ= വസന്തം ആസീത്=ആയിരുന്നു ; ഇധ്മഃ=സമിത്ത് ഗ്രീഷ്മഃ =ഗ്രീഷ്മർത്തുവും ഹവിഃ=ഹവിസ്സ്–പുരോഡാശം ശരത്= ശരത് ഋതുവും (ആയിരുന്നു)

(പുരുഷനാകുന്ന വിരാട്ട് ഹവിസ്സു കൊണ്ട് ദേവതകൾ വിരാട്‌യജ്ഞം നടത്തിയപ്പോൾ ഈ യജ്ഞത്തിന് നെയ്യ് വസന്തവും ഹവിസ്സ് ശരത്തും സമിത്ത് ഗ്രീഷ്മവുമായിന്നിന്നു).

ഉത്തമ പ്രജയുണ്ടാകുന്നതു് യജ്ഞത്തിൻെറ ഫലമാണ്. സൂര്യാദിദേവതകൾ യജ്ഞം നടത്തിയതിനാൽ സൃഷ്ടി നടന്നു. ദേവതകൾ യജ്ഞമാരംഭിച്ച കാലത്തിന് ദേവയുഗമെന്നു പേരിട്ടിരിക്കുന്നു. അപ്പോൾ ദേവതകളിൽ വ്യാപിച്ചിരുന്ന പുരുഷൻ "തേ ദേവാ സോ യജ്ഞമിമം ജുഷധ്വം" (ഋഗ്വേദം 1-139-11) ആ ദേവതകൾ സൃഷ്ടി യജ്ഞം ചെയ്യണമെന്നു നിശ്ചയിച്ചു. വസന്തത്തിൽ പുതിയ രസം ആവിർഭവിക്കുന്നതിനാലത്രെ നെയ്യും, ശരത്തിൽ പുതിയ അന്നമുണ്ടാകുന്നതിനാലത്രെ ഹവിസ്സും, ഗ്രീഷ്മത്തിൽ വിറകു സമൃദ്ധമാകയാലത്രെ ഇധ്മവുമായി സങ്കല്പിച്ചു.

തം യജ്ഞം ബർഹിഷി പ്രൌക്ഷൻ
പുരുഷം ജാതമഗ്രതഃ ।

തേന ദേവാ അയജന്ത

സാധ്യാ ഋഷയശ്ച യേ ॥ 7

തം = ആ അഗ്രതഃ = ആദ്യമേ ജാതം = ഉണ്ടായ യജ്ഞം = യജ്ഞമാകുന്ന പുരുഷം = വിരാട്പുരുഷനെ ബർഹിഷി=ദർഭയിൽ പ്രൌക്ഷൻ=പ്രോക്ഷിച്ചു. തേന =അതുകൊണ്ട് ദേവാഃ=ദേവതകൾ അയജന്ത=യജ്ഞം ചെയ്തു. യേ=ആരു് സാധ്യാഃ=സാധ്യന്മാരും ഋഷയഃ=ഋഷികളും (ആയിരുന്നുവോ അവരും) ച=അപ്രകാരം യജ്ഞം ചെയ്തു.

(ആദിയിൽ പ്രകടമായ വിരാട്പുരുഷനാകുന്ന ആ യജ്ഞത്തെ ആ ദേവതകൾ ദർഭയിന്മേൽ പ്രോക്ഷിച്ചു. അതുകൊണ്ടു ദേവതകളും സാധ്യന്മാരും ഋഷികളും യജ്ഞം ചെയ്തു.)

സ്വാഭാവികമായ യജ്ഞത്തിൽ എപ്രകാരം ഗ്രീഷ്മം ഇന്ധനവും, വസന്തം ആജ്യവും ശരത്തു് ഹവിസ്സും ആണോ അപ്രകാരം ഇവിടെ ദർഭയെന്നാൽ മഴയെന്നു ഗ്രഹിച്ചുകൊള്ളണം. ഈ രൂപകം മഴയെയാണു് കുറിക്കുന്നതെന്നു "തം യജ്ഞം പ്രാവൃഷാ പ്രൌക്ഷൻ" എന്ന അഥർവപാഠം വ്യക്തമാക്കുന്നു. പ്രോക്ഷണം വർഷമായിരുന്നു എന്നു സമന്വയം. ഭൂമി മുതലായവയുണ്ടായതിൽ, പിന്നെ ഭൂലോകത്തിൽ വസന്തം, ഗ്രീഷ്മം, ശരത്തു്, വർഷമെന്നീ ഋതുക്കൾ അതാതിന്റെ കാലത്തു പ്രവൃത്തമായി. പ്രോക്ഷണം

വൃദ്ധിയെ കുറിക്കുന്നു. "ഉക്ഷതേർവൃദ്ധികർമണഃ" (നിരുക്തം 12-9) ഋതുക്കൾ പ്രവൃത്തമായപ്പോൾ വിരാട്ശരീരത്തിൽ ഓഷധികളും വനസ്പതികളും പ്രകടമായി. നിരന്തരം യജ്ഞം നടന്നുവരവേ മനുഷ്യനും, മൃഗവും, വക്ഷ്യമാണമായ സൃഷ്ടിയെല്ലാം ഉണ്ടായി. ദേവന്മാർ സ്വാഭാവികമായ ഋതുക്കൾ കൊണ്ടും സാധ്യന്മാരും ആദിഋഷികളും അതുകണ്ടു്, കിട്ടിയ അതാതു സാമഗ്രികൾകൊണ്ടും യജ്ഞം നടത്തി, പ്രജാസൃഷ്ടിയും വൃദ്ധിയും നേടി.

ഇപ്രകാരം ഋതുക്കളേയും വനസ്പത്യാദികളേയും പ്രജാവൃദ്ധിക്കു വേണ്ടി യജ്ഞം ചെയ്യുന്ന സാധ്യന്മാരേയും ഋഷികളേയും സൃഷ്ടിച്ചശേഷം ജീവസൃഷ്ടിയിലേർപ്പെടുന്നു:—

തസ്മാദ്യജ്ഞാത് സർവ്വഹുതഃ
സംഭൃതം പൃഷദാജ്യമ് ।
പശൂന്താംശ്ചക്രേ വായവ്യാ-
നാരണ്യാൻ ഗ്രാമ്യാശ്ച യേ ॥ 8

തസ്മാത്=ആ സർവഹുതഃ=പൂർണ്ണഹോമം ചെയ്യപ്പെട്ട യജ്ഞാത്=യജ്ഞത്തിൽ നിന്നു് പൃഷത്=തൈരും ആജ്യം=നെയ്യും സംഭൃതം=തയാറായി. താൻ=ആ

പശൂൻ=പശുക്കളേയും ചക്രേ=സൃഷ്ടിച്ചു. യേ=ഏതെല്ലാ വായവ്യാൻ=വായുവിൽ വസിക്കുന്ന പക്ഷിമശകാദികളുണ്ടോ (അവയേയും), ആരണ്യാൻ=വന്യജന്തുക്കളേയും, ഗ്രാമ്യാൻ=വളർത്തുജീവികളേയും ച=സൃഷ്ടിച്ചു.

(പൂർണ്ണതയാ ഹോമിക്കപ്പെട്ട ആ യജ്ഞത്തിൽ നിന്നു തൈരും നെയ്യും തയാറായി. പുരുഷൻ അതുപോലെ വായുവിലും കാട്ടിലും വീട്ടിലും വസിക്കുന്ന ജീവജാലത്തേയും സൃഷ്ടിച്ചു.)

തൈരും നെയ്യും ആഹാരത്തെ കുറിക്കുന്നു. വിരാട് യജ്ഞം പൌഷ്ടികമായ ഭക്ഷ്യം ഉണ്ടാക്കി. അതുകൊണ്ടു ചെയ്ത യജ്ഞം പശുപക്ഷിഗവാദികളെ സൃഷ്ടിച്ചു.

ഇവയോടുകൂടി ജ്ഞാനം പ്രകാശിപ്പിക്കുന്നു :—

തസ്മാദ്യജ്ഞാത് സർവഹുത-

ഋചഃ സാമാനി ജജ്ഞിരേ ।

ഛന്ദാംസി ജജ്ഞിരേ തസ്മാ-

ദ്യജുസ്തസ്മാദജായത ॥ 9

തസ്മാത്=ആ സർവ്വഹുതഃ=പൂർണ്ണതയാ ഹോമിച്ച യജ്ഞാത് = യജ്ഞത്തിൽ നിന്ന് ഋചഃ=ഋഗ്വേദവും, സാമാനി=സാമവേദവും, ജജ്ഞിരേ=ഉണ്ടായി, തസ്മാത്=

ആ യജ്ഞത്തിൽ നിന്ന് ഛന്ദാംസി=അഥർവവേദം ജജ്ഞിരേ=ഉണ്ടായി, തസ്മാത്=അതിൽ നിന്ന് യജുഃ= യജുർവേദവും അജായത=ഉണ്ടായി.

(പൂർണ്ണതയാ ഹോമിക്കപ്പെട്ട ആ യജ്ഞത്തിൽ നിന്ന് ഋഗ്വേദവും സാമവേദവും പ്രകടമായി. ആ യജ്ഞത്തിൽ നിന്ന് അഥർവ്വവേദവും യജുർവേദവും ഉണ്ടായി.)

ഛന്ദസ് എന്നത് വേദത്തിന്റെ പര്യായമാകുന്നു. മൂന്നു വേദങ്ങളുടെയും പേരെടുത്തു പറഞ്ഞശേഷം ഛന്ദസ്സുകൾ എന്നു ഓതുന്നത് അഥർവത്തെ സൂചിപ്പിക്കാനാണെന്നു സ്പഷ്ടമാണല്ലോ. എപ്രകാരം, ജഗത്തും, ജഡചേതനങ്ങളുമെല്ലാം പുരുഷനിൽനിന്നു പ്രകടമായോ, അപ്രകാരം വിശ്വമാങ്ഗല്യത്തിനായി ആവശ്യമുള്ള ജ്ഞാനവും വേദങ്ങളിൽക്കൂടി പ്രകടമായി.

അതുപോലെ, മനുഷ്യനു പ്രയോജനമുള്ള മററു ജീവജാലങ്ങൾ പ്രകടമാകുന്നു :—

തസ്മാദശ്വാ അജായന്ത
യേ കേ ചോഭയാദതഃ ।
ഗാവോ ഹ ജജ്ഞിരേ തസ്മാ-
ത്തസ്മാജ്ജാതാ അജാവയഃ ॥ 10

തസ്മാത്=അതിൽ നിന്ന്-യജ്ഞത്തിൽ നിന്ന്, അശ്വാഃ=കുതിരകൾ അജായന്ത=ഉണ്ടായി. യേ=ഏതു് കേ=എല്ലാം ഉഭയാദതഃ=രണ്ടുവശത്തും പല്ലുള്ളവയുണ്ടോ (അവയും) ച=ഉണ്ടായി. ഹ=അങ്ങനെ തസ്മാത്=അതിൽ നിന്ന് ഗാവഃ=ഗോക്കൾ ജജ്ഞിരേ=ജനിച്ചു. തസ്മാത്=അതിൽ നിന്ന് ജാതാഃ= ഉണ്ടായവയാണ് അജാവയഃ= ആട്ടിൻപെററങ്ങൾ.

(ആ സർവ്വഹുതമായ യജ്ഞത്തിൽ നിന്ന് കുതിരകളും, രണ്ടു വശത്തും പല്ലുള്ളവയും, ഗോക്കൾ, ആട്ടിൻ പെററമെന്നിവയുമെല്ലാം പ്രകടമായി.)

ഇപ്രകാരം സൃഷ്ടിയജ്ഞം നടന്നു കൊണ്ടിരിക്കവേ ആ യജ്ഞപുരുഷന്റെ വിരാട് സ്വരൂപം ദർശിക്കുവാനുള്ള പ്രക്രിയയും ഉപദേശിക്കുന്നു. വിരാട്പുരുഷനെ മനുഷ്യ ജഗത്തിൽ കാണേണ്ടതെങ്ങനെയെന്നു ചോദിക്കുന്നു :—

യത് പുരുഷം വ്യദധുഃ
കതിധാ വ്യകല്പയൻ ।
മുഖം കിമസ്യ കൌ ബാഹൂ
കാ ഊരൂ പാദാ ഉച്യേതേ ॥ 11

യത്=എപ്പോൾ പുരുഷം=വിരാട് പുരുഷനെ വി, അദധുഃ=ഭാഗിച്ചുവോ (അപ്പോൾ) കതിധാ=എത്ര പ്രകാരം

വി, അകല്പയന്=സങ്കല്പിച്ചു ? അസ്യ=ഇവന്റെ മുഖം =മുഖം കിം=എന്തു് ? ബാഹൂ=ഭുജങ്ങൾരണ്ടും കൌ=ഏവ ? ഊരൂ=കക്ഷിയിലെ രണ്ടുയന്ത്രങ്ങളും പാദൌ=പാദങ്ങളും കൌ=ഏവയെ ഉച്യേതേ=പറയപ്പെട്ടു ?

[വിരാട് പുരുഷനെ ഭാഗിച്ചപ്പോൾ എത്ര വിധമാണു് അതു സങ്കല്പിച്ചതു് ? അപ്പോൾ ഇവന്റെ മുഖവും കയ്യും ഊരുക്കളും കാലും ഏതെല്ലാമായികരുതപ്പെട്ടു ?]

ബ്രഹ്മത്തെ പുരുഷനായിട്ടു വിഭാവനം ചെയ്തിട്ടാണെല്ലോ ആയിരം തലയും ആയിരം കണ്ണും ആയിരം കാലും സങ്കല്പിച്ചതു്. അതേ പുരുഷനെ ചതുഷ്പാത് എന്നും പറഞ്ഞു. ഇങ്ങനെ ആധ്യാത്മിക രൂപത്തിൽ (അവനവന്റെ രൂപത്തിൽ) വിരാട്ടായി കാണുമ്പോൾ അവന്റെ നാലങ്ഗങ്ങളെ എന്തൊക്കെയായിട്ടു ധരിക്കണമെന്നു ചോദിക്കുന്നു. അതായതു്, വിരാട് പുരുഷനെ മനുഷ്യനായി കരുതുമ്പോൾ തല, ഭുജം, കാലു്, ഊരു ഇവകളുടെ വേല ചെയ്യുന്ന അങ്ഗങ്ങളെ എന്തെല്ലാമായിട്ടു് സങ്കല്പിച്ചു ? ഊരു എന്നാൽ തുട എന്നല്ല അർത്ഥം. "ഉർവോരോജോ ജങ്ഘയോർജവഃ" — എന്നു അഥർവത്തിൽ (19–60–2) പറയുന്നതിൽനിന്നു് ഊരുവും ജങ്ഘയും രണ്ടാണെന്നു സിദ്ധിക്കുന്നു. ഊരുവെന്നാൽ കക്ഷിക്കകത്തെ യന്ത്രങ്ങൾ. അവയിൽ ഓജസ്സുണ്ടാകുന്ന പ്രാർത്ഥന ജഠരാഗ്നിയെ പ്രദീപ്തമാക്കുവാനുള്ളതാണെന്നും, ജങ്ഘയിൽ ജവം വരട്ടെയെന്ന പ്രാർത്ഥന അവയ്ക്കു ബലം കൊടുക്കുവാനാണെന്നും ഭാഷ്യകാരന്മാർ വ്യാഖ്യാനിക്കുന്നു.

ചോദ്യത്തിനു സമാധാനം പറയുന്നു:—

ബ്രാഹ്മണോഽസ്യ മുഖമാസീദ്

ബാഹൂ രാജന്യഃ കൃതഃ ।

ഊരൂ തദസ്യ യദ്വൈശ്യഃ

പദ്ഭ്യാം ശൂദ്രോ അജായത ॥ 12

അസ്യ=ഇവന്റെ മുഖം=മുഖം ബ്രാഹ്മണഃ=ബ്രാഹ്മണൻ ആസീത്=ആയിരുന്നു. രാജന്യഃ=ക്ഷത്രിയൻ ബാഹൂ =രണ്ടുഭുജങ്ങൾ കൃതഃ=ആക്കപ്പെട്ടു. യത്=ഏതു വൈശ്യഃ= വൈശ്യനാണോ തത്=അതു അസ്യ=ഇവന്റെ ഊരൂ= ജഠരയന്ത്രങ്ങൾ [ആയിരുന്നു] പദ്ഭ്യാം=കാലുകളിൽ നിന്നു് ശൂദ്രഃ=ശൂദ്രൻ അജായത=ജനിച്ചു.

[വിരാട്പുരുഷന്റെ മുഖം ബ്രാഹ്മണനും ഭുജങ്ങൾ ക്ഷത്രിയനും വൈശ്യൻ ഉദരവും ശൂദ്രൻ പാദവുമായിരുന്നു.]

മനുഷ്യനായി സങ്കല്പിക്കപ്പെട്ട പുരുഷന്റെ (വിരാട് യജ്ഞത്തിന്റെ) പ്രകാരങ്ങൾ, അതായതു് വിഭാഗങ്ങൾ, ഏന്താണെന്നതാണു് കഴിഞ്ഞ മന്ത്രത്തിലെ ജിജ്ഞാസ. പാദങ്ങളായി പറയപ്പെട്ടതെന്തെന്ന പ്രശ്നത്തിനു 'ശൂദ്ര'ൻ എന്നു സമാധാനം ഇവിടെ കൊടുക്കുന്നു. അതിനാൽ അജായത എന്നതിന്റെ അർത്ഥം ഭവിച്ചു, സങ്കല്പിച്ചു എന്നാണു്. ജനിച്ചു എന്നതിന്റെ താത്പര്യവും സന്ദർ

ഭേവും വർത്തിച്ചു എന്നാകുന്നു. ഈ ഋചയെ ജാതിവ്യത്യാസത്തിനു പ്രമാണമാക്കുന്നതു് വെറും തെററും ദുർവ്യാഖ്യാനവുമാകുന്നു. ബ്രാഹ്മണാദിശബ്ദങ്ങൾ ഗുണവാചകങ്ങളാണു്. ഗുണമെന്നാൽ ധർമ്മം. ഗുണത്തിൽനിന്നു ഗുണിയും ധർമ്മത്തിൽനിന്നു് ധർമ്മിയും നാമരൂപേണ വ്യവഹൃതമാണെന്നല്ലാതെ, ഗുണവും, ധർമ്മവും ഇല്ലാത്തവയായി വേദത്തിലെ ശബ്ദങ്ങളെ വ്യാഖ്യാനിച്ചുകൂടാ. എപ്രകാരം അനവിച്ഛിന്നമായ ബ്രഹ്മം തന്റെ മഹിമയെ സൂര്യൻ, അഗ്നി, ജലം, വായു, വിദ്യുത് മുതലായ വിവിധ വിഭൂതികളിൽ കൂടി പ്രകാശിപ്പിക്കുമ്പോൾ അതാതിന്റെ പേരിൽ അറിയപ്പെടുന്നുവോ, അപ്രകാരം ചതുഷ്പാദവാനായ വിരാട് പുരുഷൻ തൻെറ വിശേഷമായസ്വരൂപത്തിൻെറ പ്രവൃത്തിയെ മുഖാദ്യംഗങ്ങളിൽ കൂടി വ്യക്തമാക്കുമ്പോൾ അതാതിനു ബ്രാഹ്മണാദി പേർ വന്നു. അതല്ലാതെ, അവയ്ക്കു വേറെ വേറെ അസ്തിത്വമോ അർത്ഥമോ ഇല്ല. എല്ലാം സാപേക്ഷവും, ഒന്നിച്ചു് ഒരൊറ്റ സ്വരൂപത്തിന്റെ വേറെ വേറെ വശ (aspects) ങ്ങളായിരിക്കുംവരെ സാർത്ഥകമായിരിക്കുന്നതുമാകുന്നു.

ആധ്യാത്മികസങ്കല്പം കഴിഞ്ഞു. ഇനി ആധിദൈവികസ്വരൂപം വർണ്ണിക്കുന്നു:—

ചന്ദ്രമാ മനസോ ജാത

ശ്ചക്ഷോഃ സൂര്യോ അജായത ।

മുഖാദിന്ദ്രശ്ചാഗ്നിശ്ച
പ്രാണാദ്വായുരജായത ॥ 13

ചന്ദ്രമാഃ=ചന്ദ്രമസ് മനസഃ=മനസ്സിൽനിന്നു് ജാതഃ =ഉണ്ടായി. ചക്ഷോഃ=കണ്ണിൽ നിന്നു് സൂര്യഃ=സൂര്യൻ അജായത=ജനിച്ചു. മുഖാത്=മുഖത്തിൽ നിന്നു് ഇന്ദ്രഃ, ച =ഇന്ദ്രനും, അഗ്നിഃ, ച=അഗ്നിയും, പ്രാണാത്=പ്രാണനിൽനിന്നു വായുഃ=വായുവും അജായത=ഉണ്ടായി.

(വിരാട്പുരുഷന്റെ മനസ്സിൽനിന്നു ചന്ദ്രനും, കണ്ണിൽനിന്നു സൂര്യനും, മുഖത്തിൽനിന്നു് ഇന്ദ്രനും അഗ്നിയും, പ്രാണനിൽനിന്നു വായുവും പ്രകടമായി.)

സർവ്വഹുതയജ്ഞം നടന്നുകൊണ്ടിരിക്കുമ്പോൾ ദേവതകൾ വ്യക്തതയെ പ്രാപിച്ചുവരുന്ന വ്യുത്ക്രാന്തിയാണിവിടെവർണിക്കുന്നതു്. അവ്യക്തമായിരിക്കുന്ന വിശപുരുഷം ഇപ്രകാരം അതാതു് അംശത്താൽ വ്യക്തമായിട്ടു് അതാതിൽനിന്നു ജനിച്ചതുപോലെ, ആധിദൈവികമായ വിരാട് പുരുഷന്റെ രൂപം സങ്കല്പിക്കുന്നു. അങ്ങനെ യജ്ഞം മൂലം പ്രകടമായ ചന്ദ്രാദികൾ മനസ്സു മുതലായവയായി പുരുഷമഹിമ കാണിക്കുന്നു. പുരുഷന്റെ മനസ്സെന്നും മററും പറയുന്നതെല്ലാം പുരുഷന്റെ സാമർത്ഥ്യത്തെ സൂചിപ്പിക്കുന്നു. ആ അനന്തസാമർത്ഥ്യം ദേവതകളിൽക്കൂടി പ്രകാശിപ്പിക്കുമ്പോൾ അതാതു ദേവതയുടെ പേരിൽ പറയപ്പെട്ടു. വാസ്തവത്തിൽ-"തദേവാഗ്നിസ്തദാദിത്യസ്തദ്വായുസ്തദു ചന്ദ്രമാഃ।

തദേവശുക്രം തത്ബ്രഹ്മ താ ആപഃ സ പ്രജാപതിഃ ॥
അഗ്നി, ആദിത്യൻ, വായു, ചന്ദ്രൻ, ശുക്രൻ, ബ്രഹ്മം, ആപഃ, പ്രജാപതി ഈ ശബ്ദങ്ങളെല്ലാം ബ്രഹ്മവാചികളാണ്.

നാഭ്യാ ആസീദന്തരിക്ഷം

ശീർഷ്ണോ ദ്യൗഃ സമവർതത ।

പദ്ഭ്യാം ഭൂമിർദിശഃ ശ്രോത്രാ-

ത്തഥാ ലോകാം അകല്പയന് ॥ 14

നാഭ്യാഃ=നാഭിയിൽനിന്ന് അന്തരിക്ഷം=അന്തരിക്ഷലോകം ആസീത്=ആയിത്തീൎന്നു. ശീർഷ്ണഃ=തലയിൽനിന്നു ദ്യൗഃ = ദ്യൌർലോകം സമ്‌/അവർതത = വർത്തിച്ചു. പദ്ഭ്യാം=കാലുകളിൽനിന്ന് ഭൂമിഃ=ഭൂമിയും ശ്രോത്രാത് =ശ്രോത്രത്തിൽനിന്ന് ദിശഃ=ദിശകളും (വന്നു) തഥാ= ഇപ്രകാരം ലോകാൻ=ലോകങ്ങളെ അകല്പയൻ=സങ്കല്പിച്ചു.

(ഈ പുരുഷന്റെ നാഭിയിൽ നിന്നു അന്തരിക്ഷവും, ശിരസ്സിൽനിന്നു ദ്യൌവും, കാലിൽനിന്നു ഭൂമിയും ശ്രോത്രത്തിൽനിന്നു ദിക്കുകളും വന്നു. ഇങ്ങനെ ലോകങ്ങളെ (പുരുഷന്റെ അംഗങ്ങളായി) സങ്കല്പിച്ചു.)

ആദ്ധ്യാത്മികമായ സ്വരൂപകല്പനയിൽ വിരാട് മാനവന്റെ അങ്ഗങ്ങൾ വിഭാവനം ചെയ്തതുപോലെ, ആധിദൈവിക സ്വരൂപത്തിൽ പുരുഷന്റെ അങ്ഗങ്ങൾ സങ്കല്പിക്കുന്നു. കാൽ ഭൂമിയും, മദ്ധ്യഭാഗം അന്തരിക്ഷവും, തല ദ്യൌർലോകവും, ശ്രോത്രം ദിശകളും, മനസ്സ് ചന്ദ്രനും, കണ്ണു സൂര്യനും, മുഖം തേജസ്സും, ശ്വാസനിഃശ്വാസം വായുവുമായി അനന്ത പുരുഷന്റെ മഹാരൂപം ഭാവമാകുന്ന പടത്തിന്മേൽ കല്പനകൊണ്ട് എഴുതുകയാണിവിടെ ചെയ്യുന്നതു്.

ഇപ്രകാരം 'നടത്തിയ വിരാട് യജ്ഞത്തിന്റെ (പുരുഷമേധത്തിന്റെ) സ്വരൂപം വിശദമാക്കാൻവേണ്ടി പറയുന്നു:—

സ്പ്താസ്യാസൻ പരിധയ-
സ്ത്രിഃ സപ്ത സമിധഃ കൃതാഃ ।
ദേവാ യദ്യജ്ഞം തന്വാനാ
അബധ്നൻ പുരുഷം പശുമ് ॥ 15

അസ്യ=ഇതിന്റെ— യജ്ഞത്തിന്റെ—സപ്തഃ=ഏഴ പരിധയഃ=പരിധികൾ ആസൻ=ആയിരുന്നു. ത്രിഃ=മൂന്നു തവണ സപ്ത=ഏഴ്—3 × 7 = 21 = ഇരുപത്തൊന്ന്—സമിധഃ =സമിത്തുകൾ കൃതാഃ = ചെയ്യപ്പെട്ടു. യത് = ഇങ്ങനെ

ദേവാഃ=ദേവതകൾ യജ്ഞം=യജ്ഞത്തെ തന്വാനാഃ= വ്യാപിപ്പിക്കുന്നവരായിട്ട് പുരുഷം=പുരുഷരൂപത്തിലുള്ള പശും=പശുവിനെ–വിരാട്ടിനെ അബധ്നൻ=ബന്ധിച്ചു– കെട്ടിനിറുത്തി.

(ദേവതകൾ യജ്ഞവിസ്താരം ചെയ്തുകൊണ്ടു് വിരാട് പുരുഷനാകുന്ന വിരാഡ്സൃഷ്ടിയെ കെട്ടിനിറുത്തിയപ്പോൾ ആ യജ്ഞത്തിന് ഏഴു പരിധികളും ഇരുപത്തൊന്നു സമിധകളുമുണ്ടായിരുന്നു.)

യജ്ഞത്തിൻെറ ഏഴു പരിധികൾ ഗായത്രി മുതലായ ഏഴു ഛന്ദസ്സുകളാണെന്നു വ്യാഖ്യാകാരന്മാർ പറയുന്നു. ഋഗ്വേദത്തിൽ (10–5–6) സപ്തമര്യാദയുടെ പ്രസംഗം കാണുന്നു. അടുത്ത (10–5–7) ഋചയിൽ അദിതിയുടെ ഏഴു സന്താനങ്ങളുടെ ഗതി വർണ്ണിച്ചിരിക്കുന്നു. ആ ഏഴു ദേവതകളുടേയും ഗതിമര്യാദയാണു് പരിധികളെന്നു കരുതുന്നതിൽ തെററില്ല. "സപ്തമര്യാദാഃ കവയസ്തതക്ഷുസ്താസാമേകാമിദഭ്യംഹുരോ ഗാത് അയോഹസ്തംഭ ഉപമസ്യ നീളേ പഥാം വിസർഗ്ഗേ ധരുണേഷു തസ്ഥൗ–" ഈശ്വരവിഭൂതികളായ ശക്തികൾ സൃഷ്ടിയജ്ഞത്തിന് ഏഴു മര്യാദകൾ ഉണ്ടാക്കി. അവയിൽ ഒന്നുപോലും ഉല്ലംഘിക്കുന്നവൻ ഭ്രഷ്ടനാകുന്നു. ബന്ധനശക്തിയെ അനുസരിക്കുന്നവൻ സൃഷ്ടിപഥത്തിൽ സ്ഥിരതയോടെ സ്തംഭസ്വരൂപത്തിലൊട്ടിയിരുന്നുകൊണ്ടു് ഈശ്വരൻെറ ശാന്തപ്രകാശത്തിൽ വാഴുന്നു. പന്ത്രണ്ടു മാസവും, ആറു ഋതുക്കളും, മൂന്നു ലോകവും ആദിത്യനും ചേർന്നു ഇരുപത്തൊന്നു സമിത്തുകളായി. മാസങ്ങൾ സംവത്സരയജ്ഞത്തെ സ്ഥാപിപ്പിക്കു

ന്നു. ഋതുക്കൾ വർഷം, അന്നം, ഘൃതം മുതലായ സാമഗ്രികളുടെ ഉത്പത്തിയേയും, ലോകം ആധിദൈവികം, ആദ്ധ്യാത്മികം, ആധിഭൌതികമെന്ന ജഗത്തിനേയും, ആദിത്യൻ അദിതിയിൽനിന്നുണ്ടായ ദക്ഷനേയും ലക്ഷ്യമാക്കി പ്രയുക്തമാണു്. ഇപ്രകാരം വിരാട് യജ്ഞത്തിന്റെ സ്വരൂപം വിരാട്സൃഷ്ടിയിൽ വിഭാവനം ചെയ്യുന്നു. പശു=കാണപ്പെടുന്ന ജഗത്തു്.

വിരാട് യജ്ഞത്തിൻെറ എല്ലാ അംഗവും സാമഗ്രിയും പ്രക്രിയയും വിശദമാക്കിയ ശേഷം വിശ്വയജ്ഞത്തിൻെറ സനാതനത്വം പ്രഖ്യാപിക്കുന്നു:—

യജ്ഞേന യജ്ഞമയജന്ത ദേവാ
സ്താനി ധർമാണി പ്രഥമാന്യാസന്
തേ ഹ നാകം മഹിമാനഃ സചന്ത
യത്ര പൂർവേ സാധ്യാഃസന്തി ദേവാഃ ॥

യജ്ഞേന=യജ്ഞം കൊണ്ടു് യജ്ഞം=യജ്ഞത്തെ ദേവാഃ=ദേവതകൾ അയജന്ത=യാഗം ചെയ്തു. താനി= അവ പ്രഥമാനി=ആദിമമായ ധർമാണി=ധർമ്മങ്ങൾ ആസൻ=ആയിരുന്നു. തേ=അവർ ഹ=തീർച്ചയായും മഹിമാനഃ=മഹത്വശാലികളായിട്ടു്, യത്ര=ഏതൊരു സ്ഥാന

ത്തു് പൂർവ്വ=മുമ്പു് സാധ്യാഃ=സാധ്യരായ ദേവാഃ=ദേവത കൾ സന്തി=ഉണ്ടായിരുന്നുവോ നാകം=ദുഃഖരഹിതമായ (ആ) സ്ഥാനത്തു് സചന്ത=എത്തി.

(ദേവതകൾ യജ്ഞംകൊണ്ടു യജ്ഞപുരുഷനായ പ്രജാപതിയെ പൂജിച്ചു. ദേവതകളുടെ ഈ പൂജകളാണു് സനാതനമായ ധർമ്മം. അതുകൊണ്ടു് അവർ മഹിമയുള്ള വരായിട്ടു് മുമ്പിനാലെ സാധ്യരായ ദേവതകളിരുന്ന ദുഃഖ രഹിതമായ സ്ഥാനത്തു് എത്തി.)

യജ്ഞത്തിൻെറ പൂർണ്ണപരിചയം ഇതിനുമുമ്പു കൊടുത്തു. യജ്ഞപുരുഷനായ വിരാട് പുരുഷനും യജ്ഞ മെന്നു പേരുണ്ടു്. യജ്ഞത്തിനു സൃഷ്ടികർമ്മമെന്നും അർത്ഥ മുണ്ടു്. ഇക്കാണുന്ന ഭൂതഭവ്യാദികളെല്ലാം പുരുഷൻ തന്നെ. പുരുഷനെക്കൊണ്ടു്, പുരുഷനെ യജ്ഞസാമഗ്രി യാക്കി, പുരുഷൻെറ അംഗങ്ങളായ ദേവതകൾ പുരുഷ നിൽതന്നെ യജ്ഞം നടത്തുന്നതാണു് സനാതന ധർമ്മം. ധർമ്മാണി നപുംസകപ്രയോഗമാകയാൽ ധർമ്മകർമ്മ മെന്നാണർത്ഥം. ദുഃഖരഹിതമായ സ്ഥാനം പുരുഷൻെറ അമൃതരൂപമായ ത്രിപാദമാകുന്നു. അവിടെ പൂർവ്വകല്പം കഴിഞ്ഞപ്പോൾ; പ്രളയാവസ്ഥയിൽ, സാധ്യരായ ദേവത കൾ അവ്യക്തമായണഞ്ഞിരുന്നുവെല്ലോ. അതു പോലെ സനാതനമായ യജ്ഞധർമ്മത്തെ അനുസരിച്ചു് അന ന്തപുരുഷനെ ആരാധിച്ചവർ ഈശ്വരൻെറ മഹിമ പ്രകാശിപ്പിച്ചതിനാൽ മഹിമ പ്രാപിച്ചശേഷം പൂർവ്വാവ സ്ഥയിൽ ലയിച്ചു. ഇങ്ങനെ സൃഷ്ടിചക്രം വിരാട് പുരുഷ ൻെറ അനുഭൂതിക്കു സൃഷ്ടിയെ യോഗ്യമാക്കുന്നു.

പുരുഷയജ്ഞത്തിന്റെ താത്പര്യം പറയുന്നു :—

അദ്ഭ്യഃ സമ്ഭൃതഃ പൃഥിവ്യൈ രസാച്ച

വിശ്വകർമണഃ സമവർത്തതാഗ്രേ

തസ്യ ത്വഷ്ടാ വിദധദ്രൂപമേതി

തന്മർത്ത്യസ്യ ദേവത്വമാജാനമഗ്രേ

അഗ്രേ=സൃഷ്ടിക്കുമുമ്പ് വിശ്വകർമ്മണഃ=വിശ്വം സൃഷ്ടിക്കുന്നവന്റെ-പുരുഷൻെറ (യജ്ഞത്തിൽ) അദ്ഭ്യഃ =ജലത്തിൻെറ രസാത്=സാരാംശത്തിൽനിന്ന് പൃഥിവ്യൈ=വിശ്വരചനയ്ക്കുള്ള (ഉപാദാനം) സംഭൃതഃ=തയാറാക്കി സമവർത്തത, ച=ഇരിക്കയും ചെയ്തു. തസ്യ=അതിൻെറ (പ്രയോഗത്താൽ) ത്വഷ്ടാ=സൃഷ്ടികർത്താവ് വിദധത്=സൃഷ്ടിച്ചു. തത്=അപ്പോൾ മർത്ത്യസ്യ=അമൃതമല്ലാത്ത വിശ്വത്തിന്റെ രൂപം=ഉടൽ ഏതി=ഭവിച്ചു. അഗ്രേ=മുമ്പിനാലേ ദേവത്വം=ദിവ്യരൂപം-അമൃതം, ആജാനം=കല്പിച്ചിരുന്നു.

(സൃഷ്ടിക്കുമുമ്പുതന്നെ പരമാത്മാവിൽ ജഗത്തിൻെറ പ്രാഗ്രൂപമായ പഞ്ചഭൂതങ്ങളുടെ അവ്യക്തോപാദാനം (സ്വധ) ഉണ്ടായിരുന്നു. അതെടുത്ത് അമൃതാംശവും മർത്ത്യാംശവും വ്യക്തമാക്കി പ്രകാശിപ്പിച്ചു)

'അദ്ഭ്യഃ രസഃ' എന്ന പ്രയോഗം പ്രകൃതിയുടെ സാരം—അഭീദ്ധതപസ്സിനാൽ ഉയരുന്ന പരമാണുസമൂഹം എന്ന അർത്ഥത്തിൽ മനസ്സിലാക്കേണ്ടതാണ്. ആ പരമാണുക്കളെ ചേർത്തു ജഗത്തുണ്ടാക്കുന്നു. ഈ സൃഷ്ടജഗത്ത് മരണധർമാവും ബാക്കി ബ്രഹ്മത്തിന്റെ തനിരൂപം അമൃതധർമ്മവും. ഇങ്ങനെ വിവേചിച്ച്—തിരിച്ച്—അറിയണം.

പുരുഷന്റെ പൂർണസ്വരൂപമറിയുകയേ അമൃതത്വം നേടാൻ വഴിയുള്ളൂ എന്നു നിഷ്കർഷിക്കുന്നു:—

**വേദാഹമേതം പുരുഷം മഹാന്ത-**
**മാദിത്യവർണം തമസഃ പരസ്താത് ।**
**തമേവ വിദിത്വാഽതിമൃത്യുമേതി**
**നാന്യഃ പന്ഥാ വിദ്യതേഽയനായ ॥**

താത്=അപ്രകാരമുള്ള തമസഃ=മൂലപ്രകൃതിയുടെ അവ്യക്തതയ്ക്ക് പരഃ=അപ്പുറം ആദിത്യവർണ്ണം=അനവച്ഛിന്നമായ തനിപ്രകാശമായി വർത്തിക്കുന്ന ഏതം=ആ മഹാന്തം=മഹിമാവാൻ പുരുഷം=പുരുഷനെ അഹം=ഞാൻ വേദ=അറിയുന്നു. തം=അവനെ വിദിത്വാ=അറിഞ്ഞിട്ട് ഏവ=മാത്രമേ അതിമൃത്യും=അമൃതത്വം ഏതി=

പ്രാപിക്കാൻ കഴിയൂ. അയനായ=ഗമിക്കുന്നതിന്-ജീവനയാത്രയ്ക്കു-അന്യഃ=വേറെ പന്ഥാഃ=വഴി ന വിദ്യതേ=ഉണ്ടായിട്ടില്ല.

(അപ്രകാരം സൃഷ്ടികർത്താവിനോട് ചേർന്നിരിക്കുന്ന അവ്യക്തപ്രകൃതിയ്ക്കുമപ്പുറം തന്നിപ്രകാശത്തിൽ വ്യാപിച്ചിരിക്കുന്ന മഹാപുരുഷനെ അറിയുകയല്ലാതെ, അമൃതസ്വരൂപിയായിരിക്കുന്ന ബ്രഹ്മത്തിലണയുവാൻ മറെറാരു വഴിയുമില്ല.)

രണ്ടും മൂന്നും ഋചകളിൽ പറയുന്നതിന്റെ സാരമാണിതു്. നാമരൂപാത്മകമായ ജഗത്തിന്റെ പുറകിൽ സൃഷ്ടിക്കും സ്ഥിതിക്കുംലയത്തിനും ആധാരവും പ്രേരകവും നിയാമകവുമായിരിക്കുന്ന ശുദ്ധബ്രഹ്മത്തെ തിരിച്ചറിയുകയാണു് മോക്ഷമാർഗ്ഗം. അതിമൃത്യുപദം ശുദ്ധബ്രഹ്മത്തിന്റേതാണു്. പൂർണ്ണതയാ ബ്രഹ്മത്തെ അറിയണമെങ്കിൽ പൂർണ്ണതയാ ജഗത്തിനേയും അറിയണം. അല്ലാതെ രണ്ടും അതാതിന്റെ തന്നിസ്വരൂപത്തിൽ അനുഭവവേദ്യമാകയില്ല.

അതിനുള്ള വഴി പഠിപ്പിക്കുന്നു:—

പ്രജാപതിശ്ചരതി ഗർഭേ അന്ത

രജായമാനോ ബഹുധാ വിജായതേ

തസ്യ യോനിം പരിപശ്യന്തി ധീരാ-

സ്തസ്മിൻ ഹ തസ്ഥുർ ഭുവനാനി

വിശ്വാ ॥ 19

ഗർഭേ=എല്ലാററിനുമകത്തു് അന്തഃ=അകത്തെ അററത്തു് പ്രജാപതിഃ=ഉണ്ടാകുന്നതിൻെറ എല്ലാം അധിപതിയായ പുരുഷൻ ചരതി=അനങ്ങുന്നു—സ്പന്ദിക്കുന്നു. (അങ്ങനെ) അജായമാനഃ=ജനിക്കാത്തവൻ സ്വയംഭൂ, ബഹുധാ=പല പല തരത്തിൽ വിജായതേ=വിശേഷപ്രകാരത്തിൽ പ്രകടമാകുന്നു. ധീരാഃ=ധ്യാനിക്കുന്നവർ തസ്യ=അവൻെറ യോനിം=കാരണസ്വരൂപത്തെ സൃഷ്ടികർത്തൃത്വത്തെ പരി/പശ്യന്തി=എല്ലായിടത്തും കാണുന്നു. (അപ്പോൾ) ഹ=തീർച്ചയായും തസ്മിൻ=അവനിൽ വിശ്വാ=എല്ലാ ഭുവനാനി=ലോകലോകാന്തരങ്ങളും തസ്ഥുഃ=സ്ഥിതിചെയ്യുന്നു (എന്നു് അറിയുന്നു.)

(ജീവാജീവസൃഷ്ടികളുടെ അന്തരാത്മാവായി എല്ലാററിനുമകത്തു് അജന്മാവായ ആ പ്രജാപതി എപ്പോഴും സ്പന്ദിച്ചു കൊണ്ടിരിക്കുന്നു. അവനാണു് സൃഷ്ടിക്കു കാരണം. സൃഷ്ടി മുഴുവനും അവനിൽ സ്ഥിതിചെയ്യുന്നു. ഇതു രണ്ടും സർവത്ര കാണുന്നവരാണു് ധ്യാനികൾ.)

പ്രാണൻെറ പ്രാണനായും ജീവാത്മാവിൻെറ പ്രേരകനായും എല്ലാം സൃഷ്ടിച്ചു വഹിക്കുന്നവനായുമിരിക്കുന്ന

ത്ത് ആ പുരുഷനാകുന്നു. സൃഷ്ടിയെ കാണുന്ന ഉപാസകന്മാർ ഈ യാഥാർത്ഥ്യം കാണണം.

ഇപ്രകാരം പുരുഷതത്വം വിവരിച്ച ശേഷം യജ്ഞ പുരുഷൻെറ ദിവ്യപ്രകാശത്തെ വന്ദിക്കുന്നു :—

**യോ ദേവേഭ്യ ആതപതി**
**യോ ദേവാനാം പുരോഹിതഃ ।**
**പൂർവോ യോ ദേവേഭ്യോ ജാതോ**
**നമോ രുചായ ബ്രാഹ്മയേ ॥** 20

യഃ=ആരു് ദേവേഭ്യഃ=സൂര്യാദി ദേവതകൾക്കു വേണ്ടി ആതപതി=എപ്പോഴും പ്രകാശിച്ചുകൊണ്ടിരിക്കുന്നുവോ, യഃ=ആരു് ദേവാനാം=പ്രകാശിക്കുന്നവകൾക്കെല്ലാം പുരഃ/ഹിതഃ=മുമ്പിലിരിക്കുന്നുവോ, പ്രേരകമായിരിക്കുന്നുവോ, യഃ=ആരു് ദേവേഭ്യഃ=ദേവതകൾക്കു പൂർവഃ = മുമ്പുതന്നെ, ആദികാലത്തു്, ജാതഃ=പ്രസിദ്ധി പെററിരുന്നുവോ (ആ) ബ്രാഹ്മയേ=ബ്രഹ്മത്തിൻെറ രുചായ= സുന്ദരപ്രകാശത്തിനു നമഃ=നമസ്കാരം.

(സൂര്യാദി ദേവതകൾക്കകത്തു ചരിച്ചുകൊണ്ടു് അവയ്ക്കു പ്രകാശസാമർത്ഥ്യം കൊടുക്കുന്നതും, സൂര്യാദികളെ നയിക്കുന്നതും, ദിവ്യലോകമുണ്ടാകും മുമ്പുതന്നെ പ്രസി

ധാമായിരുന്നതും ആയ ബ്രഹ്മത്തിന്റെ തേജഃസ്വരൂപ്പത്തിനു നമസ്കാരം)

ഈ നമസ്കാരം സനാതനമായ ഉപാസനയാണെന്നു പറയുന്നു :—

രുചം ബ്രാഹ്മം ജനയന്തോ
ദേവാ അഗ്രേ തദബ്രുവന്।
യസ്ത്വൈവം ബ്രാഹ്മണോ വിദ്യാ-
ത്തസ്യ ദേവാ അസന്വശേ ॥ 21

ബ്രാഹ്മം = ബ്രഹ്മത്തിൽ നിന്നു വീശുന്ന രുചം = സുന്ദരപ്രകാശത്തെ ജനയന്തഃ = പ്രകടമാക്കിക്കൊണ്ടു, ദേവാഃ=ദേവതകൾ അഗ്രേ = അന്നു മുതല്ക്കു, ആരംഭം മുതല്ക്കു തത്=അതു് ആ നമസ്കാരവചനം അബ്രുവൻ = പറയുന്നു. തു = അതുകൊണ്ടു് യഃ =ഏതു ബ്രാഹ്മണഃ= ബ്രഹ്മത്തിന്റെ സന്താനം ഏവം= ആപ്രകാരം വിദ്യാത്= അറിയുന്നുവോ തസ്യ=അവന്റെ വശേ=അധീനതയിൽ ദേവാഃ=ദേവതകൾ (കൂടി) ആസൻ=ഇരിക്കുന്നു.

(ബ്രഹ്മത്തിൽ നിന്നു വന്നുകൊണ്ടിരിക്കുന്ന പ്രകാശമാണു് സൂര്യാദിദേവതകളിൽ കൂടി പുറത്തു വരുന്നതു്. സൂര്യാദിദേവതകൾ ആദ്യം മുതല്ക്കു ഇങ്ങനെബ്രഹ്മമഹിമ

കാണിച്ചുകൊണ്ടു് ബ്രഹ്മത്തിന്റെ മുമ്പിൽ നമസ്കരിച്ചു വരുന്നു. ബ്രഹ്മത്തെ ദേവതകൾ പൂജിക്കുന്നു എന്നറിഞ്ഞു ബ്രഹ്മപൂജ ചെയ്യുന്നവനെ ദേവതകൾ അനുസരിക്കും.)

ബ്രഹ്മത്തിൽനിന്നു വിശ്വത്തിൽക്കൂടി പ്രകാശിക്കുന്ന സുന്ദരതേജസ്സിനെ ധ്യാനിച്ചുകൊണ്ടു്, ബ്രഹ്മദർശനം ചെയ്യുന്ന ബ്രഹ്മപരായണൻ പ്രാർത്ഥിക്കുന്നു: —

**ശ്രീശ്ച തേ ലക്ഷ്മീശ്ച പത്ന്യാ-**
**വഹോരാത്രേ**
**പാർശ്വേ നക്ഷത്രാണി രൂപമശ്വിനൌ**
**വ്യാത്തമ് ।**
**ഇഷ്ണന്നിഷാണാമും മ ഇഷാണ**
**സർവലോകം മ ഇഷാണ ॥ 22**

തേ=അങ്ങയുടെ പത്ന്യൌ=പത്നികളാണു് ശ്രീഃ ച=എല്ലാ സൗന്ദര്യപ്രകാശവും-ശോഭയും ലക്ഷ്മീഃ ച=ധനാദ്യൈശ്വര്യങ്ങളും; അഹോരാത്രേ=പകലും രാത്രിയും പാർശ്വേ=രണ്ടു വശങ്ങളാണു്; നക്ഷത്രാണി=നക്ഷത്രാദികൾ പാറിക്കുന്ന പ്രകാശം രൂപം=സ്വരൂപമാണു്. അശ്വിനൌ=ദ്യാവാപൃഥിവികൾ വ്യാത്തം=മുഖവിസ്താരമാ

ണ്. അമും=പരലോകത്തെ ഇച്ഛൻ=ഇച്ഛിക്കുന്ന മേ= എനിക്കായിട്ട് ഇഷാണ=ഉണ്ടാക്കിയാലും; മേ=എനിക്കു സർവലോകം=അനന്തരാജ്യം ഇഷാണ=ഉണ്ടാക്കിത്തന്നാലും, ഇഷാണ=വീണ്ടും തന്നാലും.

[അല്ലയോ വിരാട് പുരുഷനായ പരമാത്മൻ! സർഗമാകുന്ന പകലും പ്രളയമാകുന്ന രാത്രിയും അങ്ങയുടെ രണ്ടുവശ (aspects) ങ്ങളാകുന്നു. നക്ഷത്രങ്ങൾ പൊഴിക്കുന്ന പ്രകാശം അങ്ങയുടെ രൂപവും, ഭൂമിയും ആകാശവും മുഖവിസ്താരവും എല്ലാ ശോഭയും ശുഭസാധനങ്ങളും പത്നികളെന്നോണം അങ്ങയുടെ രക്ഷയിലിരിക്കുന്ന അനുഗ്രഹങ്ങളുമാകുന്നു. ഇഹലോകസുഖമിച്ഛിക്കുന്ന എനിക്ക് അതും, അമരത്വമിച്ഛിക്കുന്ന എനിക്ക് അതും തന്ന് വീണ്ടുംവീണ്ടും തന്ന്, എന്നെ അനുഗ്രഹിച്ചാലും.]

ഓം ശാന്തിഃ ശാന്തിഃ ശാന്തിഃ.

N. B. പെജ് 98 മന്ത്രം. 16. വരി 4. 'സാധ്യാഃ' എന്നു തിരുത്തി വായിക്കുക.

# കുറിപ്പുകൾ

മന്ത്രം 12.

ചോദ്യം– ജാതി മനുഷ്യകൃതമോ, ഈശ്വരകൃതമോ ?

ഉത്തരം– രണ്ടുമാണു്. മനുഷ്യൻ, പശു, പക്ഷി, കൃമി, കീടം മുതലായ ജാതികൾ ഈശ്വരകൃതമാണു്; നമ്പൂരി, നായർ, ഈഴവൻ, ചെറുമൻ മുതലായ ജാതികൾ മനുഷ്യകൃതമാകുന്നു.

ചോ :—ആദിസൃഷ്ടിയിൽ ജാതി ഒന്നായിരുന്നുവോ, അനേകമായിരുന്നുവോ ?

ഉ :— ഒരു മനുഷ്യജാതിമാത്രമേ ഉണ്ടായിരുന്നുള്ളു

ചോ :— പിന്നെ നാലുവർണ്ണങ്ങളും നാനാജാതികളും എങ്ങനെ ഉണ്ടായി ?

ഉ :— വർണ്ണം ഗുണത്തേയും കർമ്മത്തേയും സ്വഭാവത്തേയും ആസ്പദിച്ചും, ജാതികളുടെ കല്പന ദേശം, കുലം, ഗോത്രമെന്നീ ഭേദത്തെ ആശ്രയിച്ചും ഉണ്ടായി. മനുഷ്യവർഗ്ഗത്തെ മുഴുവനും വേദം രണ്ടായി തരം തിരിക്കുന്നു : ശ്രേഷ്ഠരും, വിദ്വാന്മാരും, പരോപകാരികളും, നല്ലവരും ആര്യന്മാർ ; നീചന്മാരും, അറിവില്ലാത്തവരും, ദുരാചാരികളും, സ്വാർത്ഥന്മാരും, ചീത്തകളും ദസ്യുക്കൾ. ഒന്നാം തരക്കാരും രണ്ടാം തരക്കാരും ഒന്നിച്ചു കഴിയവേ, രണ്ടാം തരക്കാർ അവരുടെ ദുഷ്ടത്വം മൂലം മാനവവ്യവസ്ഥയ്ക്കും നഗരവസതിക്കും വെളിക്കു തള്ളപ്പെട്ടു. അവർക്കു യോജിച്ചു്,

സാമാജികമായ നിയമങ്ങൾക്കു കീഴടങ്ങി, ജീവിക്കുവാൻ ഇഷ്ടമില്ലായിരുന്നു. അന്യോന്യം യുദ്ധം ചെയ്തും, കൊന്നും കൊള്ളചെയ്തും, കഴിയാനേ അവക്ക് അറിഞ്ഞുകൂട്ടു. മററുള്ളവരുടെ പ്രാണൻ (അസു) അവരുടെ ഇരയായിരുന്നു. അതിനാൽ അവർ അസുര (അസു+ഹര) ന്മാരായി. ആര്യന്മാർ ഒന്നിച്ചുചേർന്നു, ധർമ്മനിയമങ്ങൾക്കു കീഴടങ്ങി, അന്യോന്യം സഹകരിച്ച്, കഴിഞ്ഞുവന്നു. അങ്ങനെ അവർ നഗരമായും പുരമായും രാഷ്ട്രമയും പാർത്തു. ഇവരുടെ ശ്രേഷ്ഠതനിമിത്തം ഇവർ ദേവന്മാരായി. ദേവനഗരം, ദേവനാഗരം, ദേവനാഗരി മുതലായ ശബ്ദങ്ങൾ ഇവരുടെ വാസസ്ഥാനത്തേയും ഭാഷ മുതലായവയേയും കുറിക്കുന്നു.

പുരത്തിൽ പാക്കുന്നതിലാണ് ആര്യന്മാരുടെ സമൂഹത്തിനു പുരുഷൻ എന്നു പേരിട്ടതു്. പുരുഷസൂക്തത്തിലെ 11-ാം മന്ത്രത്തിൽ ജിജ്ഞാസ്യം ഈ സമുദായപുരുഷൻെറ സ്വരൂപവിധാനമാണ്. 12-ാം മന്ത്രം യജ്ഞപുരുഷൻെറ സ്വരൂപം വ്യക്തമാക്കുന്നു.

ചോ :— യജ്ഞപുരുഷനെന്നാൽ താത്പയ്യമെന്തു് ?

ഉ :—യജ്ഞമെന്നാൽ രാഷ്ട്രയജ്ഞം. രാഷ്ട്രയജ്ഞം യോജിച്ചു സമ്പാദനം ചെയ്യുന്നവരും, ഒന്നിച്ചു സമഷ്ടിരൂപേണ ഈശ്വരപൂജ ചെയ്യുന്നവരും, ഒന്നിച്ച് ത്യാഗം ചെയ്ത് അന്യോന്യം ഉപകരിക്കുന്നവരും സമഷ്ടിയായി യജ്ഞപുരുഷനെന്നു അറിയപ്പെടുന്നു. യജ്ഞപുരുഷൻെറ നാലു ധർമ്മമാണ് 12-ാം ഋക്ക പറയുന്നതു്. വേദജ്ഞാതാക്കൾ ശിരസ്സിൻെറ കർമ്മം ചെയ്യുന്നു ; അവർ അവ

ടെ അറിവും, ചിന്താശക്തിയും, അനുഭവവും, ഉപദേശവും കൊണ്ടു് വിരാട്യജ്ഞം സമ്പാദനം ചെയ്യുന്നു. രാജന്യൻ ബാഹുക്കളെപ്പോലെ രക്ഷചെയ്യുന്നു. വൈശ്യൻ ഉദരം പോലെ മററു അംഗങ്ങളേയും ശരീരത്തേയും പോഷിപ്പിക്കുന്നു ; രാഷ്ട്രത്തിനു ഭോഗസാധനം ഉണ്ടാക്കി കൊടുക്കുന്നു. ശൂദ്രൻ കാലെന്നപോലെ എല്ലാററിനും ആധാരമായിരുന്നുകൊണ്ടു്, പരിശ്രമിച്ചു് വിരാട്യജ്ഞം സഫലമാക്കുന്നു. ഈ വൈദികസിദ്ധാന്തം ക്രിയാരൂപത്തിൽ മനുഷ്യസമുദായത്തിൽ മാത്രമല്ല, വിശ്വത്തിൽ മുഴുവനും നടപ്പുണ്ടു്. ആധിദൈവത്തിലും ആധിഭൌതികത്തിലും ഈ ധർമ്മനിയമം വേദമന്ത്രങ്ങൾ കണ്ടെത്തിയിട്ടുമുണ്ടു്.

[കൂടുതൽ അറിയേണ്ടവർ നോക്കുക :—ദയാനന്ദ മഹർഷിയുടെ സത്യാർത്ഥപ്രകാശം ഉല്ലാസം 4 ; 8. മഹാഭാരതം, ശാന്തിപർവം ഭൃഗുഭാരദ്വാജസംവാദം. അ. 189 അനുശാസനപർവം അ. 30 ; വനപർവം യക്ഷയുധിഷ്ഠിരസംവാദം. അ 312, നഹുഷയുധിഷ്ഠിരസംവാദം അ. 180 ; വജ്രസൂചികോപനിഷത്തു്. ഭവിഷ്യപുരാണം അ. 40 മുതൽ 46 വരെ]

ചോ :—ഈ പ്രസംഗത്തിൽ ബ്രാഹ്മണാദിശബ്ദങ്ങളുടെ താത്പര്യമെന്തു് ?

ഉ :— നിറം കൊടുക്കുക, വിസ്തരിക്കുക, ഗുണം വിവരിക്കുക, പ്രേരിപ്പിക്കുക എന്നീ അർത്ഥങ്ങളുള്ള 'വർണ്ണ' ധാതുവിൽ നിന്നു സിദ്ധിക്കുന്ന ശബ്ദമാണു് വർണ്ണം. ജന്മമെന്ന അർത്ഥം ഒരു തരത്തിലും ഈ ശബ്ദത്തിനു കിട്ടുന്നില്ല. നിറം, പ്രകാശം എന്ന അർത്ഥത്തിൽ ഋഗ്വേദം 1,

73. 7; 2. 3. 5; 9. 97. 15; 9. 104. 4; 10. 124. 7 ഇത്യാദി അനേകം സ്ഥാനത്തു വർണ്ണം വരുന്നുണ്ടു്. ആര്യവർണ്ണമെന്നും ദസ്യുവർണ്ണമെന്നും അർത്ഥംവരത്തക്ക പ്രയോഗം 11. 12. 4; 1. 179. 6 മുതലായിടത്തുണ്ടു്. അവിടെ നിറമുള്ള കൂട്ടം എന്നതാണു പ്രസംഗം. ദസ്യു= അവ്രതി, അകർമ്മാ, വേദത്തിൽ വിശ്വാസമില്ലാത്തവൻ (നോക്കുക ഋ. 10. 22. 8) ആര്യൻ=ഈശ്വരപുത്രൻ (നിരുക്തം 6. 5. 3) =ഈശ്വരന്റെ യജ്ഞത്തിൽ ഇണങ്ങി അനുസരിച്ചു കഴിയുന്നവൻ.

പുരുഷസൂക്തത്തിൽ വർണ്ണശബ്ദം പ്രയോഗിച്ചിട്ടില്ലാത്തതിനാൽ, 12-ാം ഋചയിലെ ബ്രാഹ്മണാദികൾ വർണ്ണാർത്ഥത്തിൽ പ്രയുക്തമല്ലെന്നതു് മറക്കരുതാത്തതാകുന്നു.

ഋഗ്വേദത്തിൽ ഒരിടത്തും ബ്രാഹ്മണശബ്ദം ജന്മപരമായോ, ജന്മാശ്രിതമായ സമൂഹപരമായോ വരുന്നില്ല. ഋ. 6. 75. 10; 7. 103. 7; 7. 103. 8; 10. 16. 6; 10. 71. 8; 1. 164. 45; 7. 33. 11; 9. 96. 6- ഇത്യാദി അനേകം ഋചകളിൽ കർമ്മപരമായ മഹത്വമാണു് ബ്രാഹ്മണശബ്ദത്തിന്റെ അഭീഷ്ടാർത്ഥം. ബ്രഹ്മശബ്ദം, സ്തുതിയേയും പ്രാർത്ഥനയേയും കുറിക്കുന്നു: "ബ്രഹ്മ യജ്ഞം ച വർദ്ധയ"=സ്തുതിയും യജ്ഞവും വർദ്ധിപ്പിച്ചാലും (ഋ. 10. 141. 5.) "വിശ്വാമിത്രസ്യ രക്ഷതി ബ്രഹ്മേദം ഭാരതം ജനം"=വിശ്വാമിത്രന്റെ വേദജ്ഞാനം ഈ ഭാരതീയ ജനതയെ രക്ഷിക്കുന്നു. (ഋ. 3. 53. 12.)

രാജന്യശബ്ദം ഋഗ്വേദത്തിൽ പുരുഷസൂക്തത്തിലല്ലാതെ മററെങ്ങും കാണ്മാനില്ല. യജ്ഞകർമ്മത്തിനു ഭൂമി നൽകുന്ന രാജാവിനെ ക്ഷത്രിയനെന്നും സമുദായത്തിലെ രണ്ടാം വകുപ്പിൽ പെട്ടവനെ രാജന്യനെന്നും ഐതരേയ ബ്രാഹ്മണം (34. 2) വിളിക്കുന്നു. ക്ഷത്രിയവർണ്ണമെന്ന പ്രയോഗമേ ഋഗ്വേദത്തിലില്ല. രാജന്യശബ്ദത്തിനു അഗ്നി (ഉഗ്രത) എന്നും അൎത്ഥമുണ്ട്, രക്ഷിക്കാൻ ഉഗ്രനേ കഴിയൂ.

വൈശ്യനെന്നും ശൂദ്രനെന്നുമുള്ള ശബ്ദങ്ങളും പുരുഷസൂക്തത്തിലല്ലാതെ ഋഗ്വേദത്തിൽ മററെങ്ങും ഇല്ല. 'വിശ' എന്നു ഋഗ്വേദത്തിൽ വളരെ സ്ഥാനത്തു കാണുന്നു. "മാനുഷിനാം വിശാം"= ഇവിടെ മനുഷ്യരുടെ കൂട്ടത്തെ കുറിക്കുന്നു. (11. 34. 2) ഋ. 3. 5. 3 ; 3. 6. 3. ; 3. 11. 5 ; 4. 6. 7 ; 4. 6. 8 ; 4. 9. 2 ; 5. 1. 9 ; 5. 8. 3. ; 6. 48. 8. ; 6. 47. 16 ; 10. 1. 4 ; 10. 6. 9. ഇത്യാദി നോക്കുക. "പാഞ്ചജന്യയാ വിശേന്ദ്ര...( 8. 63. 7.) എന്നിടത്തു് ജനവും വിശവും പൎയ്യായമാണെന്നു കരുതാം. പാഞ്ചജന്യം =പഞ്ചജനം പ്രജാവാചിയാണെന്നു (ഋ. 8. 63. 7) ശങ്കരാചാൎയ്യർ വേദാന്തഭാഷ്യ (1. 4. 12.) ത്തിൽ പറയുന്നു. ശൂദ്രനെപ്പററി മററെങ്ങും പറഞ്ഞിട്ടുമില്ല. ചുരുക്കത്തിൽ, ഈ രണ്ടു പിരിവിനും ജന്മാശ്രിതമായ അൎത്ഥം ഋഗ്വേദത്തിനു അഭീഷ്ടമല്ല.

'കാരുരഹം തതോ ഭിഷഗുപലപ്രക്ഷിണീനനാ; നാനാധിയോ വസൂയവോ/നുഗാ ഇവ തസ്ഥിമ...' (ഋ. 9. 112. 3) എന്നിടത്തു്, "ഞാൻ സ്തോതാവാകുന്നു എന്റെ

പിതാ വൈദ്യനാണു് ; മാതാ മാവരയ്ക്കുന്നവളാകുന്നു ; വേറെ വേറെ കർമ്മങ്ങൾ ചെയ്യുന്ന ധനേച്ഛുക്കളായ ഞങ്ങൾ ശരീരത്തിലെ ഇന്ദ്രിയങ്ങൾ (പോലെ യോജിച്ചു്) പ്രവർത്തിച്ചുകൊണ്ടിരിക്കുന്നു. " എന്നു ഉറപ്പിച്ചുപറഞ്ഞിരിക്കുന്നു. കർമ്മവ്യത്യാസം കൊണ്ടു് കുലവും ഗോത്രവും മാറുന്നില്ലെന്നതിന് ഇതു പ്രമാണമാണു്.

വിരാട്‌യജ്ഞപുരുഷന്റെ അങ്ഗങ്ങളായി സങ്കല്പിച്ച ബ്രാഹ്മണാദികൾ ജാതിയേയോ വർണ്ണത്തെത്തന്നെയുമോ കുറിക്കുന്നില്ലെന്നും, വേദത്തിൽ ജാതിഭേദത്തേയും ജാതിഭേദത്തിന്റെ ആധാരമാണെന്നു കരുതിവരുന്ന മാതിരി വർണ്ണവ്യവസ്ഥയേയും സ്ഥാപിക്കുന്ന സൂചനപോലും ഇല്ലെന്നും താത്പര്യം. 13-ാം ഋക്കിന്റെ സന്ദർഭത്തിൽ നിന്നു അകററാതെ 12-ാം ഋക്കിന്റെ അർത്ഥം ഗ്രഹിച്ചുകൊള്ളേണ്ടതാണു്.

<u>മന്ത്രം 15.</u>

പശും പുരുഷം അബധ്നൻ=പശുവായ പുരുഷനെ കെട്ടിനിറുത്തി

ദൃശ ധാതുവിനു 'ഉ' (അർജി ദൃശികമ്യമി ... (ഉ. 1. 17) പ്രത്യയം ; പശാദേശം. പശ്യതീതി പശുഃ.

അഗ്നിഃ പശുരാസീത് ......... ...

വായുഃ പശുരാസീത്...............

സൂര്യഃ പശുരാസീത് ...............

= അഗ്നി പശുവാകുന്നു, വായു പശുവാകുന്നു, സൂര്യൻ പശുവാകുന്നു, (യജു. 23. 17). അഗ്നി, വായു, സൂര്യൻ

മുതലായ വിരാട് പുരുഷൻെറ അംഗങ്ങൾ ആധിദൈവികത്തിലും ആധിഭൌതികത്തിലും എടുത്തു പറഞ്ഞിട്ടുണ്ട്. അവയാണ് പശുക്കൾ. അവയെ ശ്രുതത്താൽ അതാത്തിൻെറ കർമ്മത്തിൽ ഏർപ്പെടുത്തി നിയമിതാവസ്ഥയിൽ നിറുത്തി. ദേവതകളുടെ യജ്ഞത്തിൻെറ സ്വരൂപമാണിത്.

യജ്ഞങ്ങളെല്ലാം ഉച്ഛിഷ്ടബ്രഹ്മത്തിലാണ സാർത്ഥകമാകുന്നത്–"രാജസൂയം വാജപേയം അഗ്നിഷ്ടോമസ്തദധ്വരഃ। അർകാശ്വമേധാവുച്ഛിഷ്ടേ ജീവബർഹിർമ്മദിന്തമഃ॥ (അഥർവം. 11. 9. 7)



# ആര്യസമാജത്തിന്റെ ദശശാസനങ്ങൾ

1. സത്യമായ എല്ലാ ജ്ഞാനത്തിന്റേയും, ജ്ഞാനം കൊണ്ടു് അറിയപ്പെടുന്ന പദാർത്ഥങ്ങളുടേയും ആദിമൂലം ഈശ്വരനാകുന്നു. 2. ഈശ്വരൻ സച്ചിദാനന്ദസ്വരൂപനും, നിരാകാരനും, സർവ്വശക്തിമാനും, ന്യായകാരിയും, ദയാലുവും, അജന്മാവും, അനന്തനും, നിർവികാരനും, അനാദിയും, അനുപമനും, സർവ്വാധാരനും, സർവ്വേശ്വരനും, സർവ്വവ്യാപകനും, സർവാന്തര്യാമിയും, അജരനും, അമരനും, അഭയനും, നിത്യപവിത്രനും, സൃഷ്ടികർത്താവുമാകുന്നു. അദ്ദേഹത്തെയാണു് ഉപാസിക്കേണ്ടതു്. 3. വേദം സത്യജ്ഞാനത്തിന്റെ പുസ്തകമാകുന്നു; വേദം പഠിക്കയും, പഠിപ്പിക്കയും കേൾക്കയും കേൾപ്പിക്കയും ചെയ്യുക എല്ലാ ആര്യന്മാരുടേയും പരമധർമ്മമാണു്. 4. സത്യം ഗ്രഹിക്കുന്നതിനും അസത്യം ത്യജിക്കുന്നതിനും, എപ്പോഴും തയ്യാറായിരിക്കേണ്ടതാണു്. 5. എല്ലാ കാര്യവും ധർമ്മമനുസരിച്ചു്, അതായതു് സത്യവും അസത്യവും ആലോചിച്ചറിഞ്ഞശേഷം, മാത്രമേ ചെയ്യാവൂ. 6. ലോകത്തിനുപകാരം ചെയ്യുക, ശാരീരികവും, ആത്മികവും, സാമാജികവുമായ ഉയർച്ചയുണ്ടാക്കുക, ആര്യസമാജത്തിന്റെ മുഖ്യമായ ഉദ്ദേശ്യമാകുന്നു. 7. എല്ലാവരോടും പ്രീതിപൂർവ്വകവും ധർമ്മാനുസാരവും, യഥായോഗ്യവും പെരുമാറേണ്ടതാണു്. 8. അവിദ്യ (അജ്ഞാനം) ഇല്ലാതാക്കയും വിദ്യ

(ജ്ഞാനം) വളൎത്തുകയും ചെയ്യേണ്ടതാണു്. 9. അവനവന്റെ ഉന്നതികൊണ്ടുമാത്രം ആരും തൃപ്തിപ്പെടരുതു്. പ്രത്യുത എല്ലാവരുടെയും ഉന്നതിയിലാണു് അവനവന്റെ ഉന്നതി നിലകൊള്ളുന്നതെന്നു ധരിക്കണം. 10. എല്ലാവൎക്കും ഹിതകരമാകുന്ന സാമാജിക നിയമങ്ങളെ അനുസരിക്കുന്നതിൽ എല്ലാ മനുഷ്യരും പരതന്ത്രരായിരിക്കേണ്ടതും, അവനവനു ഹിതകരമായ നിയമങ്ങളെ സംബന്ധിച്ചിടത്തോളം എല്ലാവരും സ്വതന്ത്രരായിരിക്കാവുന്നതുമാകുന്നു.

---

# കാര്യപദ്ധതി

ഉതദേവാ അവഹിതം
ദേവാ ഉന്നയഥാ പുനഃ ।
ഉതാഗശ്ചക്രുഷം ദേവാ
ദേവാ ജീവയഥാ പുനഃ ॥

ഋക്. 1-137-1

[അല്ലയോ വിദ്വാന്മാരെ, മഹത്വശാലികളെ അധഃപതിച്ചവരേയും താഴെ വീഴ്ത്തപ്പെട്ടവരേയും വീണ്ടും ഉദ്ധരിക്കുവിൻ. അല്ലയോ വിദ്വാന്മാരെ, പുണ്യശാലികളെ പാപം ചെയ്തു പതിതരായവൎക്കു വീണ്ടും നവമായ ജീവനം നല്കുവിൻ.]

1. വേദവിശ്വാസത്തിന്മേൽ ആൎയ്യഭ്രാതൃത്വം സംഘടിപ്പിക്കുക. 2. സമാനമായ ഗൃഹ്യസംസ്കാരങ്ങളും ചടങ്ങുകളും ആരാധനക്രമവും അനുഷ്ഠിക്കുക. 3. സാമൂഹജീവിതത്തിൽ സഹയോഗം പുലൎത്തുക. 4. നിശ്ചിതദിവസങ്ങളിലും സമയത്തും സമ്മേളിച്ച് ആത്മികവും, വിചാരാത്മകവും, കാർമ്മികവുമായ ഐക്യം ശീലിക്കുക. 5. വൈദികധർമ്മത്തിൽ പ്രവേശിക്കുവാൻ ആഗ്രഹമുള്ളവരെ ശുദ്ധികർമ്മാനന്തരം ദീക്ഷ കൊടുത്തു സ്വീകരിക്കുക. 6. യോഗക്ഷേമത്തിനു വേണ്ടതെല്ലാം ചെയ്യുക.

കൂടുതൽ അറിയേണ്ടവരിൽനിന്ന് കത്തിടപാടു ക്ഷണിച്ചു കൊള്ളുന്നു:—

ആൎയ്യസമാജ കാൎയ്യദർശി
പോസ്റ്റ് ബാക്സ്, 37 തിരുവനന്തപുരം

# ആർഷഗ്രന്ഥമാല

---

## 1. സന്ധ്യയും അഗ്നിഹോത്രവും

സന്ധ്യാവന്ദനത്തിന്റേയും ഔപാസന ഹോമത്തിന്റേയും വിശുദ്ധമായ വൈദിക സ്വരൂപവും, അനുഷ്ഠാന വിധിയും, ഉപാസനാ രഹസ്യവും.

230 പേജ്. രൂ. 1-14.

## 3. വിഷ്ണുസൂക്തം

ഋഗ്വേദത്തിലെ വൈഷ്ണവീ ഋചകളുടെ ഭാഷ്യവും, യജ്ഞോപാസനയുടെ രഹസ്യവും. (തയ്യാറാകുന്നു)

## 4. ദേവീസൂക്തം

ഋഗ്വേദത്തിലെ ദേവീഋചകളുടെ വ്യാഖ്യാനം (പ്രസ്സിൽ)

## 5. ജ്ഞാനസൂക്തം

വേദം ഈശ്വരപ്രകാശിതമാണെന്ന് (Vedic Revelation) സിദ്ധാന്തത്തെപ്പറ്റി ഉപദേശിക്കുന്ന ഋചകളുടെ ഭാഷ്യം. (തയ്യാറാകുന്നു)

താഴെ കാണുന്ന മേൽവിലാസത്തിൽ എഴുതുക:—

സെക്രട്ടറി,
ആര്യസമാജം
പോസ്റ്റ്ബോക്സ് 37
തിരുവനന്തപുരം.